മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

നവംബർ 2003





H. H. BASALIOUS AUGEN I

ഓർമ്മ : ഡിസംബർ 8



H. H. BASALIOUS MARTHOMA MATHEWS I

ഓർമ്മ : നവംബർ 8

# വായനക്കാരുടെ കത്തുകൾ

## വി. കുമ്പസാരവും.....

മലങ്കരസഭയുടെ ജൂലൈ 3 പതിപ്പിൽ വി. കുമ്പസാരത്തിനും കുർബ്ബാനാനുഭവത്തിനും ജനങ്ങൾ കടന്നു വരാത്തതിലുള്ള ആശങ്കയെപ്പറ്റിയും അതിനുവേണ്ടി എല്ലാവരും പാലിക്കേണ്ട കാര്യങ്ങളെപ്പറ്റിയും വായിച്ചു. പക്ഷെ എന്തുകൊണ്ടാണ് ജനങ്ങൾ അതിന് മുതിരാത്തതെന്ന് ആരായേണ്ടത് അത്യാവശ്യമാണ്. ചില ചിന്താഗതികൾ ഇവിടെ കുറിക്കട്ടെ.

1. Outer Kerala Region-ൽ മലയാളഭാഷ നല്ല വിധത്തിൽ കൈകാര്യം ചെയ്യാൻ പ്രയാസമുള്ള ഒരു തലമുറ വളർന്നുപന്തലിച്ചുകഴിഞ്ഞു. പക്ഷെ അവർക്കുവേണ്ടി ഒരു കുമ്പസാരക്രമമോ, കുമ്പസാരത്തിനുതകുന്ന പ്രാർത്ഥനകളോ മറ്റോ അവർക്കറിയാവുന്ന ഭാഷകളിലോ, English-ലോ ഉള്ളതായറിയില്ല. അഥവാ ഉണ്ടെങ്കിൽതന്നെ അതവർക്ക് ലഭ്യമാണോ എന്നും സംശയമാണ്. മാത്രമല്ല, ഇവരെ അവർക്കറിയാവുന്ന തരത്തിൽ കുമ്പസാരിപ്പിക്കാൻ പ്രാപ്തിയുള്ള അച്ചന്മാരുടെ അഭാവവും നമുക്കില്ലേ? യൂത്ത്ലീഗ് students camp-കളിൽ പങ്കെടുക്കുന്നവർക്ക് അവരുടേതായ രീതിയിൽ കുമ്പസാരിക്കാൻ പറ്റിയ അവസരങ്ങളുണ്ട്. പക്ഷെ തിരക്കുപിടിച്ച ആ അന്തരീക്ഷത്തിൽ ഒരു instant കുമ്പസാരമല്ലാതെ ഒരുക്കത്തോടുകൂടിയ ഒന്നായിരിക്കയില്ലല്ലോ. ഇതിനൊക്കെയൊരു പരിഹാരം പ്രതീക്ഷിക്കാമല്ലോ?

2. പട്ടക്കാരുടെയടുക്കൽ തുറന്ന മനസ്സോടെ കുമ്പസാരത്തിനായി കടന്നുവരുവാൻ വളരെയധികം ആഗ്രഹിക്കുന്നവരാണ് നമ്മുടെ ജനങ്ങൾ. സങ്കീർണ്ണങ്ങളായ പ്രശ്നങ്ങളാൽ അലയുന്നവരായ നമ്മൾ മനസ്സിലെ ഭാരങ്ങൾ ഇറക്കിവെക്കാനുള്ള അത്താണിയായ കുമ്പസാരത്തിലേക്ക് കടന്നുവരുവാൻ വെമ്പൽകൊള്ളുകയാണ്. കുമ്പസാരിപ്പിക്കുവാൻ ചുമതലപ്പെട്ടവരിൽ ഇന്നത്തെ പരിതഃസ്ഥിതിയിൽ ജനങ്ങൾക്കും ഒരു വിശ്വാസം ഉണ്ടാവേണ്ടിയിരിക്കുന്നു. അതിന് ഭംഗം വരുന്നുണ്ടോ എന്ന സംശയത്തിന്നിടയാവുന്ന അവസ്ഥയിൽ കുമ്പസാരത്തിന് മുതിരാത്ത ജനങ്ങളെ കുറ്റപ്പെടുത്താനൊക്കുകയില്ലല്ലോ? ചുമതലപ്പെട്ടവരുടെ ചെയ്തികളെപ്പറ്റി ജനങ്ങൾ ശ്രദ്ധിക്കേണ്ട, അവരിൽ സംക്ഷേപിതമായ ആത്മീയവരങ്ങളെപ്പറ്റി ചിന്തിച്ചാൽമതി എന്നൊക്കെയുള്ള ആശയങ്ങളിൽ ജനങ്ങൾക്ക് ഈ കാലഘട്ടങ്ങളിൽ യാതൊരു മതിപ്പുമില്ല.

എന്നുവച്ച് ജനങ്ങൾ എല്ലായ്പോഴും ശരിയാണെന്നർത്ഥമില്ല. സാധാരണ നടക്കാറുള്ള ധ്യാനയോഗങ്ങളിൽ കുമ്പസാരം നടത്താൻ തികച്ചും യോഗ്യരായവർ വന്നുചേരുമ്പോൾ ആ സന്ദർഭം നഷ്ടപ്പെടുത്തുന്നത് ജനങ്ങളുടെ ഒരു വലിയ വീഴ്ച തന്നെയാണ്.

ശരിയായവിധത്തിൽ കുമ്പസാരം നടത്താൻ സാധിച്ചാൽ കുർബ്ബാനാനുഭവത്തിൽ നിന്ന് മാറി നിൽക്കാൻ സാദ്ധ്യമാവുകയില്ല.

**പി. കെ. ജെയിംസ്**

●

## ഇസ്രായേലിലെ കാണാതെ പോകുന്ന ആടുകൾ

ജൂലൈ മാസത്തെ മലങ്കരസഭാ മാസികയിൽ ബഹു. പണിക്കർ അച്ചൻ എഴുതിയ എഡിറ്റോറിയൽ വളരെ ശ്രദ്ധേയമായിരുന്നു. സഭാ നേതൃത്വത്തേയും, സഭാ സ്നേഹികളെയും ചിന്തിപ്പിക്കാൻ ഉതകുന്നതായിരുന്നു എന്നതിനു രണ്ടു പക്ഷമില്ല.

സഭയോടും സഭാനേതൃത്വത്തോടും കൂറും വിശ്വാസവുമുള്ള ചെറുപ്പക്കാർ സാഹചര്യങ്ങളുടെ സമ്മർദത്തിൽ ജീവിത മാർഗ്ഗം തേടി അന്യനാട്ടിൽ അഭയം പ്രാപിക്കുമ്പോൾ, സാമ്പത്തിക നേട്ടങ്ങളുടെ കണക്കുകൾ ഒരു വശത്ത് വർദ്ധിക്കുമ്പോൾ മറുവശത്ത് അവന്റെ ആദ്ധ്യാത്മിക തളർച്ചയുടെ മുഖമാണ് ദർശിക്കുന്നത്. ആദ്ധ്യാത്മികമായി വളർന്നു മുന്നേറാൻ കഴിയാത്ത നമ്മുടെ പല ആളുകളും വിദേശത്ത് വളരെ വികസിച്ചു നിൽക്കുന്ന കത്തോലിക്കാ, ആംഗ്ലിക്കൻ, പ്രൊട്ടസ്റ്റന്റ് കാരുടെ താവളത്തിൽ ചെന്നുപെടുന്നത് സ്വാഭാവികം മാത്രമാണ്. അങ്ങനെ മറുകരയിൽ എത്തുന്ന വിശ്വാസിക്ക് കാര്യമായ സ്വീകരണം അവിടെ ലഭിക്കുമ്പോൾ മനസ്സോടെയല്ലെങ്കിലും അവൻ അവരുടെ ഭാഗമായി മാറുന്നു. കൂടാതെ കുടുംബത്തിൽ ഒരാൾ-ഭർത്താവോ ഭാര്യയോ മറ്റു സഭയിൽ നിന്നു വന്നതാണെങ്കിൽ ഒഴുക്കിന്റെ വേഗത വർദ്ധിക്കാനുള്ള സാദ്ധ്യത കൂടുന്നു. അങ്ങനെ ഒരു കൂട്ടം ഓർത്തഡോക്സ്കാരും അവരുടെ പിൻ തലമുറയും മറ്റു സഭയുടെ അംഗമായി തീരുന്നു.

ഈ സഭാമാറ്റത്തെ നമ്മുടെ സഭ മനഃപൂർവ്വം കണ്ടില്ലായെന്ന് നടിക്കുകയാണോ? അതോ വളരും തോറും പിളരും, പിളരും തോറും വളരുമെന്ന കേരള രാഷ്ട്രീയത്തിലെ പുതിയ സിദ്ധാന്തത്തെ പിൻതാങ്ങുകയാണോ? എന്തായാലും ഇസ്രായേലിലെ കാണാതെ പോകുന്ന ആടുകളെ തിരികെ കൊണ്ടുവരാൻ സഭാ നേതൃത്വം ചിന്തിക്കേണ്ട സമയം അതിക്രമിച്ചുയെന്ന അച്ചന്റെ അഭിപ്രായത്തോട് ഈ വായനക്കാരനും പൂർണ്ണമായി യോജിക്കുകയാണ്.

ഇന്ന് പല വിദേശ രാജ്യങ്ങളിൽ പ്രത്യേകിച്ച് ആഫ്രിക്കൻ രാജ്യങ്ങളിൽ താമസിക്കുന്ന നമ്മുടെ ആളുകൾക്ക് സ്ഥിരമായി നമ്മുടെ ആരാധനയിൽ സംബന്ധിക്കാനുള്ള അവസരം ലഭിക്കാറില്ല. ആണ്ടിലൊരിക്കൽ അതിന് അവസരം ലഭിച്ചാൽ അങ്ങനെയുള്ള അവസരം അതിന്റെ എല്ലാ അർത്ഥത്തിലും പ്രയോജനപ്പെടുത്താൻ നമ്മുടെ ആളുകൾക്ക് കഴിയുന്നില്ലായെന്നത് ഒരു സത്യം മാത്രമാണ്. എന്നാൽ മറ്റ് പ്രൊട്ടസ്റ്റന്റ് സഭാവിശ്വാസികളുമായി ഒരുമിച്ച് പ്രാർത്ഥിക്കുന്നതിലും, ആരാധിക്കുന്നതിലും വളരെ താല്പര്യം കാണിക്കുന്നതായും കാണാം. വിശ്വാസത്തിന് അല്പം കോട്ടം തട്ടിയാലും സൗഹൃദത്തിന് കോട്ടം തട്ടാതിരിക്കാൻ നോക്കുന്നതിൽ നമ്മുടെ ആളുകൾ മുന്നിലാണ്.

പുതിയ ഭദ്രാസനങ്ങൾ ഉണ്ടാകുമ്പോൾ പ്രത്യേകം ഭദ്രാസനമില്ലാത്ത ആഫ്രിക്കൻ രാജ്യങ്ങളിൽ താമസിക്കുന്ന സഭാ വിശ്വാസികളെ സഭയുടെ മുഖ്യധാരയിലേക്ക് തിരിച്ചുകൊണ്ടുവരാൻ ക്രിയാത്മകമായ നീക്കങ്ങൾ

*ശേഷം 26-ാം പേജിൽ*

# മലങ്കരസഭ

ലക്കം 11, പുസ്തകം 59
നവംബർ 2003







### വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരുവർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.


CONTENTS

# ഉൾത്തുടിപ്പുകൾ


**എഡിറ്റോറിയൽ**

4 ഭദ്രാസന പുനർനിർണ്ണയം: ചില ചിന്തകൾ
- ഫാ. ഡോ. ജോൺ പണിക്കർ

5 **മഹാപുരോഹിത സന്ദേശം**

**കവിത**

8 സൂക്ഷിക്കണം
- കെ. സി. അലക്സാണ്ടർ, പുനലൂർ

**ലേഖനങ്ങൾ**

6 മലങ്കര സഭയും മേല്പട്ട ഭരണവും
- അഡ്വ. സജി കൊടുവത്ത്

9 മതബഹുലത - ചില ക്രിസ്ത്യൻ വിചിന്തനങ്ങൾ
- പി. ചാക്കോ തരകൻ, ന്യൂഡൽഹി

13 'നിത്യാക്ഷരങ്ങളിൽ' നിന്ന്: മലങ്കര സഭയ്ക്ക് ഒരു വഴികാട്ടി
- ഇ. ജെ. ജോസഫ്, എറികാട്

15 ഏഴ് എന്ന വിശുദ്ധ സംഖ്യ
- വി.കെ. തമ്പി, കണ്ണംകോട്, അടൂർ

17 പരുമല തിരുമേനിയുടെ ജന്മഗൃഹം
- സി. എം. വർഗീസ്, ചാത്തുരുത്തി

21 മരണം മനോഹരം
- ഡോ. ഡി. ബാബുപോൾ

27 The Veneration of a Great Saint
- Prof. E. J. John

31 Should Dara Singh be executed
- H.G. Dr. Gevarghese Mar Osthathios

**സ്ഥിരം പംക്തികൾ**

ധ്യാനപംക്തി, ബൈബിൾ പദപ്രശ്നം,
ബൈബിൾ കടങ്കഥകൾ,
വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ.



**ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 2573234**
**e-mail: malankara@sancharnet.in**

# ഭദ്രാസന പുനർനിർണ്ണയം: ചില ചിന്തകൾ

മലങ്കരസഭയിൽ നിലവിലുള്ള ഭദ്രാസനങ്ങളുടെ വിഭജനം (പുതിയ ഭദ്രാസനങ്ങളുടെ രൂപീകരണം) സംബന്ധിച്ചുള്ള ചർച്ചകൾ തുടങ്ങിയിട്ടു നാളുകൾ ഏറെയായി. ഇതുമായി ബന്ധപ്പെട്ട വാദപ്രതിവാദങ്ങൾക്കും അത്രത്തോളം പഴക്കമുണ്ട്. സഭയുടെ തെരഞ്ഞെടുക്കപ്പെട്ട മാനേജിങ്ങ് കമ്മറ്റി യോഗത്തിനു തടസ്സം സൃഷ്ടിക്കുന്ന പ്രവണതകൾ വരെ ഈ വിഷയത്തിൽ നിന്നുണ്ടായി.

ചിലരുടെ വാദം മലങ്കരസഭയ്ക്ക് ഇനി പുതിയ ഭദ്രാസനങ്ങളുടെ ആവശ്യമില്ല എന്നുള്ളതാണ്. മറ്റു ചിലർ അവർക്കിഷ്ടമുള്ള സ്ഥലങ്ങളിലൊക്കെ ഭദ്രാസനം വേണമെന്നു വാദിക്കുന്നു. വേറെ ചിലർ എന്തുണ്ടായാലും തങ്ങളുടെ ഭദ്രാസനത്തിൽ നിന്ന് ഒരിടവകപോലും വിട്ടു കൊടുക്കുവാൻ തയ്യാറല്ല എന്നു ശബ്ദിക്കുന്നു. ഇനിയും ചിലരുടെ വാദം അവർ ആയിരിക്കുന്ന വലിയ ഇടവകകളോടു ബന്ധപ്പെട്ടു ഭദ്രാസനങ്ങൾ ഉണ്ടാക്കണമെന്നുള്ളതാണ്. ഇവരുടെയൊക്കെ ഉദ്ദേശ്യം സഭാസ്നേഹം തന്നെയാണോയെന്നു വിലയിരുത്തേണ്ടതുണ്ട്.

വിഘടിത വിഭാഗം നിയമ സാധുതയോ തത്ത്വങ്ങളോ വകവയ്ക്കാതെ പുതിയ ഭദ്രാസനങ്ങളുടെ എണ്ണം മാദ്ധ്യമങ്ങളിലൂടെ പ്രഖ്യാപിച്ചു കഴിഞ്ഞു. സഭാഭരണഘടനയ്ക്കനുസൃതമായി സഭയുടെ വളർച്ചയ്ക്കാവശ്യമായതെന്തും നടപ്പിലാക്കുവാൻ, നിയമ സാധുതയുള്ള മാനേജിംങ്ങ് കമ്മറ്റിക്കോ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോ സാദ്ധ്യമാകുന്നില്ല എന്നുള്ളത് ദുഃഖകരമാണ്. സഭയുടെ തനിമയും പാരമ്പര്യവും അടിസ്ഥാനപ്രമാണങ്ങളും നഷ്ടപ്പെടാതെ വളർച്ചയ്ക്കനുയോജ്യമായവിധത്തിൽ സമയബന്ധിതമായി തീരുമാനങ്ങൾ നടപ്പിലാക്കുവാൻ നേതൃനിരയിലുള്ളവർക്കു സാദ്ധ്യമാകണം.

ഭദ്രാസന വിഭജന കമ്മറ്റി ശ്രദ്ധിക്കാവുന്ന ചില പ്രധാന വിഷയങ്ങൾ സവിനയം ഇവിടെ കുറിക്കുന്നു:-

i) സഭയുടെ ആത്മീയവും ഭൗതികവുമായ വളർച്ച മാത്രം ലക്ഷ്യമാക്കിയുള്ള നിർദ്ദേശങ്ങൾ രൂപപ്പെടുത്തുവാൻ ശ്രദ്ധിക്കുക.

ii) ഭദ്രാസനങ്ങൾ വിഭജിക്കുമ്പോഴും പുതിയഭദ്രാസനങ്ങൾ രൂപീകരിക്കുമ്പോഴും ഉണ്ടാകാവുന്ന ദൂരവ്യാപകമായ ഫലങ്ങളെ ശരിയായി വിലയിരുത്തുക. അടുത്ത കാലങ്ങളിൽ രൂപീകരിക്കപ്പെട്ടിട്ടുള്ള ഭദ്രാസനങ്ങളുടെ സ്ഥിതിയും വിലയിരുത്താവുന്നതാണ്.

iii) ഒരു ഭദ്രാസനത്തിൽ വരാവുന്ന ഇടവകകളുടെ സംഖ്യയും വിഭവശേഷിയും സംബന്ധിച്ചു വ്യക്തമായ ധാരണ ഉണ്ടാക്കുക. ഇടവകകളുടെ ഭൂമിശാസ്ത്രം, ഭദ്രാസന കേന്ദ്രങ്ങളിൽ നിന്നുള്ള അകലം എന്നിവയും പരിശോധിക്കുക.

iv) ഭദ്രാസനത്തിൽ വരാവുന്ന ഇടവകകളുടെ എണ്ണം പ്രധാനമെങ്കിലും അതിലുപരിയായ സാദ്ധ്യതകൾ ഉണ്ടെങ്കിൽ അവയ്ക്കു പ്രാധാന്യം കൊടുക്കുക. അതായത്, ആരാധിക്കുവാൻ ദേവാലയങ്ങളില്ലാതെ സഭാ മക്കൾ ചിതറിപ്പാർക്കുന്ന സ്ഥലങ്ങൾ, മിഷൻ പ്രവർത്തനത്തിന് സാദ്ധ്യതയുള്ള സ്ഥലങ്ങൾ, ഇങ്ങനെ പലതും പരിഗണനയ്ക്കു വിഷയമാക്കണം. ഉദാഹരണത്തിന്, തിരുവനന്തപുരം പട്ടണത്തിലെ ഇടവകകൾ കഴിഞ്ഞാൽ തെക്കു ഭാഗത്തേക്കു മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ തിരുവിതാംകോടു പള്ളിയുൾപ്പെടെ വളരെ കുറച്ച് ഇടവകകൾ മാത്രമാണുള്ളത്. ക്രിയാത്മകമായ മിഷൻ പ്രവർത്തനത്തിലൂടെ സഭയുടെ വളർച്ചയ്ക്കുള്ള സാദ്ധ്യത ഈ ദേശങ്ങളിൽ ധാരാളമുണ്ടുതാനും. മറ്റുസഭകളുടെ പരീക്ഷണങ്ങളിലുള്ള വിജയം, മലങ്കരസഭയുടെ നെയ്യാറ്റിൻകര, മലയിൻകീഴ് മിഷൻ കേന്ദ്രങ്ങൾ, ഇങ്ങനെ പലതും ചില നല്ല സാക്ഷ്യങ്ങളാണ്. ഇപ്രകാരം കേരളത്തിനകത്തും പുറത്തുമുള്ള സാദ്ധ്യതയെ വിസ്മരിക്കരുത്. ഇടവകപ്പള്ളികളുടെയോ വിശ്വാസികളുടെയോ എണ്ണത്തിൽ മാത്രം ആശ്രയിക്കരുത് എന്നാണിവിടെ സൂചിപ്പിക്കുന്നത്.

v) അവികസിതവും വിഭവശേഷിയില്ലാത്തതുമായ ഭദ്രാസനങ്ങളുടെ വളർച്ചയ്ക്കാവശ്യമായ കർമ്മ പദ്ധതികൾ സഭയുടെ കേന്ദ്രതലത്തിൽ നിന്നു തന്നെ നടപ്പിലാക്കുവാനുള്ള പ്രായോഗിക നിർദ്ദേശങ്ങൾ രൂപപ്പെടുത്തുക.

ഭദ്രാസന വിഭജനത്തിൽ വ്യക്തിപരമോ, ബാലിശങ്ങളോ ആയ സ്വാർത്ഥ അഭിപ്രായങ്ങൾ ഉണ്ടെങ്കിൽ അവ സഭയുടെ വികസനത്തിനു തടസ്സമാണ്. സഭയുടെ ജനാധിപത്യ സ്വഭാവം സഭാ ഭരണഘടനയുടെയും എപ്പിസ്ക്കോപ്പസിയുടെയും അടിസ്ഥാനത്തിൽ നിലകൊള്ളുന്നതാണെന്ന ചിന്തയോടുകൂടി നിർദ്ദേശങ്ങൾ രൂപീകരിച്ചാൽ അവ നടപ്പിലാക്കുന്നതിന് അധികം പ്രയാസം നേരിടുകയില്ല. ഐകമത്യം മഹാബലമെന്നാണല്ലോ ചൊല്ല്!

– പണിക്കരെച്ചൻ

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

വി. യോഹന്നാന്റെ സുവിശേഷത്തിലെ ഒരേ അർത്ഥമുള്ള രണ്ടു വാക്കുകൾ നാം നിങ്ങൾക്കു പരിചയപ്പെടുത്തുകയാണ്: 1) വന്നു കാൺമിൻ (യോഹ. 1:38); ii) വന്നു കാൺക (യോഹ. 1:46). ദൈവത്തിന്റെ കുഞ്ഞാടായ യേശുവിനോടു 'നീ എവിടെ പാർക്കുന്നു' എന്ന് യോഹന്നാൻ മാംദാനായും ശിഷ്യന്മാരും ചോദിച്ചപ്പോൾ കർത്താവു പറഞ്ഞ മറുപടിയാണ് 'വന്നു കാൺമീൻ' എന്നുള്ളത്. കർത്താവിന്റെ കല്പനകേട്ട അവർ അദ്ദേഹത്തോടൊപ്പം പോയി, അദ്ദേഹം വസിക്കുന്ന സ്ഥലം കണ്ടെത്തി അവിടെ സന്തോഷത്തോടെ പാർത്തു. അങ്ങനെ പോയവരിൽ ഒരുവൻ അന്ത്രയോസ് ആയിരുന്നു. അവൻ തനിക്കുലഭിച്ച സന്തോഷം തന്റെ സഹോദരനായ ശീമോനെ അറിയിച്ചു. അന്ത്രയോസിനോടൊപ്പം വന്ന ശീമോനെ കർത്താവു നോക്കിയിട്ടു "നീ യോഹന്നാന്റെ പുത്രനായ ശീമോൻ ആകുന്നു; നിനക്കു കേഫാ എന്ന പേരാകും" എന്നു പറഞ്ഞു. (അതു പത്രോസ് എന്നാകുന്നു).

രണ്ടാമത്തേത് മറ്റൊരു പശ്ചാത്തലത്തിലാണ്:- ഗലീലയ്ക്കു പോകുമ്പോൾ കർത്താവിന്റെ കല്പന അനുസരിച്ച് അവനെ അനുഗമിച്ച ഫിലിപ്പോസ് തന്റെ കൂട്ടാളിയായ നഥനയേലിനെ കർത്താവിന്റെ അടുത്തേക്കു നയിക്കുന്ന സംഭവമാണിത്. യൗസേഫിന്റെ പുത്രനായ യേശു എന്ന നസ്രേത്തുകാരനെ കണ്ടുഎന്നു് ഫിലിപ്പോസ് പറയുമ്പോൾ "നസ്രേത്തിൽനിന്നു വല്ല നന്മയും വരുമോ" എന്ന നഥനയേലിന്റെ ചോദ്യത്തിനു മറുപടിയായി ഫിലിപ്പോസ് പറയുന്നതാണ് 'വന്നു കാൺക' എന്നുള്ളത്.

(യോഹന്നാൻ ശ്ലീഹാ നഥനയേൽ എന്നു വിളിക്കുന്ന ആളിനെ മറ്റുള്ള ഏവൻഗേല്യസ്ഥന്മാർ ബർത്തലോമായി എന്നാണ് വിളിച്ചിരിക്കുന്നത്). നഥനയേലിനെ കണ്ട കർത്താവിന് വലിയ ഒരു സാക്ഷ്യമുണ്ട്. "ഇതാ സാക്ഷാൽ ഇസ്രായേല്യൻ; ഇവനിൽ കപടം ഇല്ല". താമസം വിനാ നഥനയേലും കർത്താവിന്റെ അപ്പോസ്തോലനായി മാറി.

ഈ വാക്യങ്ങളിൽ ദിവ്യമായ മർമ്മങ്ങൾ ഉണ്ട്:- മതസിദ്ധാന്തങ്ങൾ പ്രസംഗിച്ചു തീർക്കുകയല്ല വേണ്ടത്, പ്രത്യുത, അവ ജീവിതത്തിൽ അനുഭവിക്കുവാനും ആസ്വദിക്കുവാനും സാദ്ധ്യമാകണം. പ്രവൃത്തിക്കാണ് പ്രസംഗത്തേക്കാൾ പ്രാധാന്യം. പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവമെന്നു യാക്കോബു ശ്ലീഹായും പറയുന്നു (യാക്കോ. 2:17). യഹോവ നല്ലവനെന്നു രുചിച്ചറിയണം (സങ്കീ. 34:8).

"ഒരു ഔൺസ് പ്രവർത്തനം അനേകായിരം പ്രസംഗങ്ങളേക്കാൾ ശ്രേഷ്ഠമാണെന്ന്" ഒരെഴുത്തുകാരൻ പറഞ്ഞിട്ടുണ്ട്. ക്രിസ്തുമതത്തിന്റെ ആകെത്തുക രക്ഷകനായ യേശുക്രിസ്തുവിന്റെ ജീവിതമാണ്. ജീവിതമില്ലാത്ത ക്രിസ്ത്യാനി ചത്തക്രിസ്ത്യാനിയാണ്. നമ്മുടെ സഭയ്ക്കു വലിയൊരു അധഃപതനം ഞാൻ കാണുന്നു. കാരണം ക്രിസ്തുവില്ലാത്ത ക്രിസ്ത്യാനികളെയാണ് കാണുവാൻ ഇടയാകുന്നതെന്ന് കരഞ്ഞുകൊണ്ടു ഞാൻ പ്രാർത്ഥിക്കുന്നു. വത്സലരേ, നിങ്ങൾ ഉത്തമ ക്രൈസ്തവരായി പ്രകാശിപ്പിൻ, പ്രശോഭിപ്പിൻ!.

കർത്താവിനെക്കണ്ട അന്ത്രയോസും ഫിലിപ്പോസും, ശീമോനെയും നഥനയേലിനെയും കർത്താവിങ്കലേക്കു കൂട്ടിവരുത്തി. ശമരിയാക്കാരി കർത്താവിനെ കണ്ടപ്പോൾ ശമര്യാപട്ടണത്തിൽ യേശുവിനെ സാക്ഷിച്ചു. അനേകർ കർത്താവിനെ സ്വീകരിച്ചു. യേശു ക്രിസ്തുവിനെ അനുഭവിക്കുന്നവർ അവനെ വിസ്മരിക്കുകയില്ല. "86 വർഷം ഞാൻ യേശു തമ്പുരാനെ സേവിച്ചു. എനിക്ക് ആസ്വാദ്യനായ ക്രിസ്തുവിനെ ഞാൻ എങ്ങനെ വിസ്മരിക്കും" എന്നു പറഞ്ഞ വി. പോളിക്കോർപ്പോസിനെയും നമുക്കു ഓർക്കാം.

മലങ്കരയുടെ മഹാപരിശുദ്ധനായ പരുമലതിരുമേനിയെ ഭാരതമക്കൾ പ്രത്യേകമായി സ്മരിക്കുന്ന സമയമാണിത്. തിരുമേനി യേശുക്രിസ്തുവിനെ അനുഭവിച്ച യോഗിയാണ്. അദ്ദേഹത്തിന്റെ ജീവിത സാക്ഷ്യം അനേകരെ ക്രിസ്തുവിലേക്കു നയിച്ചു. നിത്യതയിലും അദ്ദേഹം നമ്മെ ക്രിസ്തുവിന്റെ കൂട്ടാളികളാക്കുന്നു. സത്യ ക്രിസ്ത്യാനികൾ എന്ന നിലയിൽ നാം ക്രിസ്തുവിനെ ആസ്വദിക്കുകയും രുചിച്ചറിയുകയും വേണം. നമ്മിലൂടെ അനേകർ ക്രിസ്തുവിനെ ആസ്വദിക്കട്ടെ! ഏവരും ദൈവകൃപയിൽ വളരുവാനും ഉയരുവാനും വേണ്ടി നാം പ്രാർത്ഥിക്കുന്നു. മതം ജീവനും ജീവിതവുമാണ്. അതിൽ കുറഞ്ഞ ഒരു പദ്ധതിയും മതത്തിനില്ല. ജീവനും ജീവിതവും ഇല്ലാത്തത്, മതവും മതസിദ്ധാന്തവുമല്ല. ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ!

അഡ്വ. സജി കൊടുവത്ത്

# മലങ്കര സഭയും മേല്പട്ട ഭരണവും

തുടർച്ച...

### രണ്ടു മുതൽ മാർത്തോമ്മാ മെത്രാന്മാർ

ഒന്നാം മാർത്തോമ്മായും മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീലും ചേർന്ന് 1670-ൽ രണ്ടാം മാർത്തോമ്മായെ വാഴിച്ചു. യൽദോ മാർ ബസേലിയോസ് മഫ്രിയാനായോടൊപ്പം (കോതമംഗലം ബാവാ) വന്ന മാർ ഈവാനിയോസ് മൂന്നാം മാർത്തോമ്മായെ വാഴിച്ചു. മാർ ഈവാനിയോസാണ് (മുളന്തുരുത്തി) പാശ്ചാത്യ സുറിയാനി ലിപിയും ഹൂദായ കാനോനും അന്ത്യോക്യൻ-പേർഷ്യൻ പൊതു പാരമ്പര്യങ്ങളും മലങ്കര സഭയ്ക്ക് പരിചയപ്പെടുത്തിയത്.

1689 മുതൽ 1728 വരെ മലങ്കര സഭയെ ഭരിച്ച നാലാം മാർത്തോമ്മായെയും മാർ ഈവാനിയോസാണ് വാഴിച്ചത്. നാലാം മാർത്തോമ്മാ അഞ്ചാം മാർത്തോമ്മായെ വാഴിച്ചു. 'ഇന്ത്യയിലെ സഭയെ പഠിപ്പിക്കുന്നതിനു പിതാക്കന്മാരെ അയച്ചു തരണമെന്നും 'വന്ന് സഹായിക്കുകയും ഭരിക്കുകയും' ചെയ്യണമെന്നും കാണിച്ച് ഇദ്ദേഹം അന്ത്യോക്യയിലേക്കും ഊർശ്ലേമിലേക്കും കത്തുകൾ അയച്ചു.

(2, 3, 4 മാർത്തോമ്മാ മെത്രാന്മാരെ അവരോരോരുത്തരുടെയും മുൻഗാമി വാഴിച്ചു എന്നു രേഖപ്പെടുത്തുന്ന ചരിത്രകാരന്മാരുണ്ട്)

### ശാക്രള്ള മഫ്രിയാനായും സംഘവും

അഞ്ചാം മാർത്തോമ്മായുടെ അഭ്യർത്ഥന മാനിച്ച് ശാക്രള്ള മഫ്രിയാനായുടെ നേതൃത്വത്തിൽ ഒരു സംഘം 1751-ൽ മലങ്കരയിൽ വന്നു. ഇവരുടെ യാത്രച്ചിലവിനത്തിൽ വലിയ ഒരു സംഖ്യ മുടക്കുവാൻ മലങ്കര നസ്രാണികൾ നിർബന്ധിതരായി. ശാക്രള്ള, മാർത്തോമ്മായെ മറികടന്ന് പലർക്കും പട്ടം നൽകി. എന്നാൽ പിന്നീട് ഇരുവരും ധാരണയിലെത്തി. വിദേശ മേല്പട്ടക്കാരോടായിരുന്നു സഭാംഗങ്ങൾക്ക് കൂടുതൽ ബഹുമാനവും പ്രതിപത്തിയും. ഇത് കാലഘട്ടത്തിന്റെ പ്രത്യേകതയായിരുന്നു.

### 6, 7, 8 മാർത്തോമ്മാ മെത്രാന്മാർ

1765-ൽ ആറാം മാർത്തോമ്മാ ഭരണമേറ്റു. ശാക്രള്ളായോടൊപ്പം വന്ന മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരിൽ നിന്ന് ദീവന്നാസിയോസ് എന്ന നാമധേയത്തിൽ (ദീവന്നാസിയോസ് ഒന്നാമൻ) ഇദ്ദേഹം 1770-ൽ മെത്രാൻ പട്ടമേറ്റു. മലങ്കര മെത്രാൻ എന്ന് അദ്ദേഹം അറിയപ്പെട്ടു. അന്ത്യോക്യൻ മേല്പട്ടക്കാരനായിരുന്ന മാർ ഗ്രീഗോറിയോസ്, അന്ത്യോക്യൻ പാരമ്പര്യങ്ങൾ മലങ്കരയിൽ നടപ്പാക്കുന്നതിൽ ശ്രദ്ധാലുവായിരുന്നു. ആറാം മാർത്തോമ്മായുടെ കാലത്ത് ബ്രിട്ടീഷുകാർ ഇന്ത്യയിൽ ഒരു ശക്തിയായി മാറിക്കഴിഞ്ഞിരുന്നു.

1808 മുതൽ ഒരു കൊല്ലം മാത്രമായിരുന്നു ഏഴാം മാർത്തോമ്മായുടെ ഭരണകാലം. ഇദ്ദേഹമാണ് ബ്രിട്ടീഷ് ഖജനാവിൽ വട്ടിപ്പണം നിക്ഷേപിച്ചത്.

എട്ടാം മാർത്തോമാ ദത്തുവഴി മാത്രം പകലോമറ്റം തറവാട്ടുകാരനായിരുന്നതിനാൽ ജനങ്ങളുടെ പരക്കെയുള്ള അംഗീകാരം ഇദ്ദേഹത്തിനു ലഭിച്ചില്ല. ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺട്രോയുടെ പിൻബലത്തോടെ പുലിക്കോട്ടിൽ ജോസഫ് റമ്പാൻ, ദീവന്നാസിയോസ് എന്ന പേരിൽ 1815-ൽ മലങ്കര മെത്രാനായി. തോഴിയൂർ ഇടവകയുടെ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സീനോസാണ് ഇദ്ദേഹത്തെ വാഴിച്ചത്.

ശാക്രള്ളാ മഫ്രിയാനയിൽനിന്ന് റമ്പാൻ പട്ടവും അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന മാർ ഗ്രിഗോറിയോസിൽ നിന്ന് മെത്രാൻ പട്ടവും ഏറ്റ കാട്ടുമങ്ങാട്ട് അബ്രഹാം മാർ കൂറിലോസിന്റെ പിൻഗാമിയായിരുന്നു കിടങ്ങൻ മാർ പീലക്സീനോസ്.

### അന്ത്യോക്യായുടെ അധീശത്വം

പാശ്ചാത്യ നാട്ടിൽനിന്നുള്ള മെത്രാന്മാരുടെ കൈവയ്പ് മേല്പട്ട സ്ഥാനലബ്ധിക്ക് അനിവാര്യമാണെന്ന് കരുതിപ്പോന്ന ഒരു വിഭാഗം, മലങ്കരയിലുണ്ടായിരുന്നു. ശീമക്കാരെല്ലാം കർത്താവിന്റെ ബന്ധുക്കളോ നാട്ടുകാരോ ആണെന്ന് ഇവർ ചിന്തിച്ചു. ശീമക്കാരായ മെത്രാന്മാരെല്ലാം ദൈവാംശമുള്ളവരാണെന്നും ഇവർ കരുതി. അന്ത്യോക്യ ഇത് മുതലെടുത്തുവെന്നതാണ് പിന്നീടുള്ള ചരിത്രം. മലങ്കര നസ്രാണികൾ തങ്ങളുടെ പരമാധികാരം അംഗീകരിക്കണമെന്ന് പാത്രിയർക്കീസുമാരും അവരുടെ പ്രതിനിധികളായി മലങ്കരയിൽ വന്ന മേല്പ

**പാശ്ചാത്യ നാട്ടിൽനിന്നുള്ള മെത്രാന്മാരുടെ കൈവയ്പ് മേല്പട്ട സ്ഥാനലബ്ധിക്ക് അനിവാര്യമാണെന്ന് കരുതിപ്പോന്ന ഒരു വിഭാഗം, മലങ്കരയിലുണ്ടായിരുന്നു. ശീമക്കാരെല്ലാം കർത്താവിന്റെ ബന്ധുക്കളോ നാട്ടുകാരോ ആണെന്ന് ഇവർ ചിന്തിച്ചു. ശീമക്കാരായ മെത്രാന്മാരെല്ലാം ദൈവാംശമുള്ളവരാണെന്നും ഇവർ കരുതി. അന്ത്യോക്യ ഇത് മുതലെടുത്തുവെന്നതാണ് പിന്നീടുള്ള ചരിത്രം.**

ട്ടക്കാരും ശഠിച്ചു. ഇതിനെ എതിർത്ത വരെ അവർ മുടക്കി. അന്ത്യോക്യൻ ദുർവ്വാശി മലങ്കരയെ പലവട്ടം ദീർഘ വ്യവഹാരങ്ങളിലേക്ക് വലിച്ചിഴച്ചു.

ആദ്യ മാർത്തോമ്മാ മെത്രാന്മാർ പക ലോമറ്റം കുടുംബക്കാരായിരുന്നു. തന്മൂലം മെത്രാൻ സ്ഥാനം കുടുംബാ വകാശമായി മാറി. ഇതു തന്നെയാണ് അന്ത്യോക്യൻ അധീശത്വത്തിലും സംഭ വിച്ചത്.

അന്ത്യോക്യാ ബന്ധത്തോടെ അവ രുടെ വേഷവും ഭാഷയും കാനോനും പടിപടിയായി മലങ്കരസഭ സ്വീകരിച്ചു. അന്ത്യോക്യൻ വൈദിക വേഷം പ്രൗഢി യുള്ളതായി മലങ്കരസഭ കണക്കാക്കി. (ഇപ്പോഴും അങ്ങനെ തന്നെ). നൂറ്റാണ്ടു കൾ നിലനിന്ന പേർഷ്യൻ ബന്ധ ത്തിൽനിന്നാണ് മലങ്കരയിലെ ക്രിസ്ത്യാനികൾക്ക് സുറിയാനി ക്രിസ്ത്യാനികൾ എന്ന പേരുണ്ടായത്. സുറിയാനി ബന്ധം തുടരുന്നത് ഐശ്വ ര്യദായകമെന്ന് മലങ്കരസഭ ചിന്തിച്ചു. അന്ത്യോക്യരുടെ പടിഞ്ഞാറൻ സുറിയാ നിയിലുള്ള ആരാധനയും പൗരസ്ത്യ ഭരണക്രമവും സഭാംഗങ്ങളെ ആകർഷിച്ചു. പൗരസ്ത്യ എപ്പിസ്ക്കോ പ്പൽ പാരമ്പര്യം മലങ്കരയ്ക്ക് ലഭ്യമാക്കി യതും അന്ത്യോക്യയാണ്.

### മലങ്കരസഭയും ആംഗലേയ മിഷ ണറിമാരും

19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഇന്ത്യ, ബ്രിട്ടീഷ് ആധിപത്യത്തിലാണ്ടു. സഭാ നേതൃത്വം ആംഗലേയ മിഷണറി മാരുടെ താല്പര്യങ്ങൾക്കനുസൃതമായി പ്രവർത്തിക്കുവാൻ നിർബ്ബന്ധിതമായി. സുറിയാനി ആരാധനാ ശൈലിയെയും കന്യക മറിയത്തോടുള്ള പ്രാർത്ഥന യെയും മിഷണറിമാർ അപലപിച്ചു. ഇവി ടുത്തെ സുറിയാനി സഭാംഗങ്ങളെ അടി മകളും അപരിഷ്കൃതരുമായാണ് ഇവർ കണക്കാക്കിയത്.

മിഷണറിമാരിൽനിന്നു രക്ഷനേടുന്ന തിന് അന്ത്യോക്യയുമായി വീണ്ടും അടു ക്കാൻ മലങ്കരസഭാ നേതൃത്വം തീരുമാ നിച്ചു. പുന്നത്ര മാർ ദീവന്നാസിയോസി ന്റെയും ചേപ്പാട് മാർ ദീവന്നാസിയോ സിന്റെയും കാലത്തായിരുന്നു ഇത്. മല ങ്കരയുടെ ക്ഷണപ്രകാരം അന്ത്യോക്യ യിൽ നിന്നു മാർ അത്താനാസിയോസ് മലങ്കരയിലെത്തി. തന്നെ മലങ്കര മെത്രാ നായി അംഗീകരിക്കണമെന്നായിരുന്നു ഇദ്ദേഹത്തിന്റെ നിലപാട്. അക്കാലത്ത് മലങ്കര മെത്രാനായി പ്രവർത്തിച്ചിരു ന്നത് തോഴിയൂർ ഇടവകയുടെ കിടങ്ങൻ മാർ പീലക്സീനോസായിരുന്നു. ചേപ്പാട് മാർ ദീവന്നാസിയോസ് അദ്ദേഹത്തിന്റെ അസിസ്റ്റന്റായി ഭരണം നടത്തിവന്നു. മാർ അത്താനാസിയോസിന്റെ നീക്ക ങ്ങളെ എതിർത്ത മാർ പീലക്സീ നോസിനെയും മാർ ദീവന്നാസിയോസി നെയും അദ്ദേഹം മുടക്കിയതായി കല്പ നയിറക്കി. എന്നാൽ സർക്കാർ ഇടപെ ടൽ മൂലം മാർ അത്താനാസിയോസിന് തിരിച്ചു പോകേണ്ടിവന്നു.

സി.എം.എസ്. മിഷണറിമാ രിൽനിന്നുള്ള ശല്യങ്ങൾ വർദ്ധിച്ചുവന്ന പ്പോൾ അന്ത്യോക്യൻ അധീശത്വം അംഗീകരിക്കുകയാണ് അഭികാമ്യമെന്ന് മലങ്കര ചിന്തിച്ചു. 1836-ൽ കൂടിയ മാവേ ലിക്കര സുന്നഹദോസിൽവച്ച്, തങ്ങൾ അന്ത്യോക്യാ പാത്രിയർക്കീസിന്റെ വാഴ്ചയ്ക്ക് കീഴ്പ്പെട്ടവരാണെന്ന് മലങ്കര സുറിയാനിക്കാർ പടിയോല എഴുതി.

### മലങ്കരസഭയും നവീകരണ വാദവും

മാത്യൂസ് മാർ അത്താനാസിയോ സാണ് പാത്രിയർക്കീസിൽനിന്നും നേരിട്ട് പട്ടം വാങ്ങുന്ന (1842) മലങ്കര യിലെ ആദ്യ മെത്രാൻ. ഇദ്ദേഹം 'നവീ കരണ' (മാർത്തോമ്മാ സഭ) വാദക്കാര നായിരുന്നു. ഈ ആശയങ്ങളോടു യോജിക്കാതിരുന്ന സഭാവിഭാഗം നവീ കരണക്കാരെ എതിർക്കുവാൻ അന്ത്യോ ക്യൻ ബന്ധം കൂടുതൽ ഉറപ്പിച്ചു. അന്ത്യോക്യാ പാത്രിയർക്കീസ് പത്രോസ് തൃതീയനെത്തന്നെ ഇവർ മല ങ്കരയിൽ വരുത്തി.

### മുളന്തുരുത്തി സുന്നഹദോസ്

പത്രോസ് തൃതീയൻ പാത്രി യർക്കീസ് 1876-ൽ മുളന്തുരുത്തി സുന്ന ഹദോസ് വിളിച്ചുചേർത്തു. മലങ്കര സഭയെഒന്നാകെ ബന്ധിക്കുന്ന പ്രതിനി ധിയോഗമായ 'മലങ്കര അസോസി യേഷ'ന് രൂപം കൊടുത്തത് ഈ സുന്ന ഹദോസാണ്. സഭയെ ഭദ്രാസനങ്ങളായി തിരിച്ചതും ഈ സുന്നഹദോസോടെയാ ണ്. മലങ്കര മെത്രാന്റെ 'ഏകനായകത്വം' അവസാനിപ്പിക്കുന്നതിനായിരുന്നു പല സുന്നഹദോസ് തീരുമാനങ്ങളും. എന്നാൽ ഈ സുന്നഹദോസിനുശേഷം പരുമലയിൽ ചേർന്ന മെത്രാന്മാരുടെ യോഗം മലങ്കര മെത്രാപ്പോലീത്തായുടെ അധികാരങ്ങൾ സമ്മതിച്ചുകൊടുത്തു. മറ്റു മെത്രാന്മാർ മലങ്കര മെത്രാപ്പോലീ ത്തായുടെ സഹായികളായാണ് ഭരണം നടത്തിയത്.

### സെമിനാരി-ആർത്താറ്റ് കേസുകൾ

നവീകരണ വാദക്കാരുമായി ഉണ്ടായ കേസുകളാണിവ. സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ കോടതിയിൽ നിന്നായിരുന്നു അന്തിമവിധി (1889). ഇവിടുള്ള സുറിയാനി സഭാംഗങ്ങൾ അന്ത്യോക്യായുടെ വൈദിക മേലധി കാരം അംഗീകരിച്ചുവന്നു എന്നു കോടതി നിരീക്ഷിച്ചു. എന്നാൽ, ലൗകിക കാര്യങ്ങളിൽ എക്കാലവും മലങ്കരസഭ ഒരു സ്വതന്ത്ര സഭയായി രുന്നു എന്ന് കോടതി കണ്ടെത്തി. പാത്രി യർക്കീസിനാലോ അദ്ദേഹത്തിന്റെ പ്രതിനിധിയാലോ വാഴിക്കപ്പെട്ടവർക്കു മാത്രമേ മെത്രാപ്പോലീത്തായായി പ്രവർത്തിക്കുവാൻ സാധിക്കൂ എന്നു കോടതി വ്യക്തമാക്കി. മലങ്കര സഭ യിലെ അംഗമായിരിക്കണം സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായി വാഴി ക്കപ്പെടേണ്ടതെന്നു കോടതി പ്രഖ്യാപി ച്ചു. അദ്ദേഹം ജനങ്ങളാൽ സ്വീകരിക്ക പ്പെട്ടിരിക്കണമെന്നും കോടതി വിധിയെ ഴുതി.

കൊച്ചി മഹാരാജാവിന്റെ അപ്പീൽ കോടതിയും പാത്രിയർക്കീസിനുള്ള ആത്മീയാധികാരം ഉറപ്പിച്ചു. ആർത്താറ്റ് കേസിൽപെട്ട പള്ളികൾ പാത്രിയർക്കീ സിന്റെ ആത്മീയാധികാര സീമയിൽപെ ടുന്നതാണെന്ന് കോടതി രേഖപ്പെടുത്തി. ഈ പള്ളികളും സ്വത്തുക്കളും മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയവും ലൗകികവും വൈദികവുമായ അധികാ രത്തിൻ കീഴിലാണെന്നും അപ്പിൽ കോടതി വിധിച്ചു.

സെമിനാരി-ആർത്താറ്റ് കേസിലെ വിധികൾ പാത്രിയർക്കീസിനെ അസ്വ സ്ഥനാക്കി. 1909-ൽ മലങ്കരയിൽ വന്ന അബ്ദുള്ളാ പാത്രിയർക്കീസ്, ലൗകിക അധികാരങ്ങൾകൂടി ഉറപ്പിക്കാൻ ശ്രമി ച്ചു. മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേ രിൽ മാർ ദീവന്നാസിയോസ് ഇതിനെ

എതിർത്തു. പാത്രിയർക്കീസ്, മാർ ദീവന്നാസിയോസിനെ മുടക്കിയതായി പ്രഖ്യാപിച്ചു (1911).

### കാതോലിക്കേറ്റ് സ്ഥാപനം

1912-ൽ അന്ത്യോക്യായുടെ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചു. ദീർഘകാലമായി മലങ്കരസഭ ഉയർത്തിവന്ന അവകാശവാദമാണിത്. പാത്രിയർക്കീസുമാർ അതു ചെവിക്കൊണ്ടിരുന്നില്ല. (അതിനുള്ള കാരണങ്ങൾ ചിന്തനീയം.) കാതോലിക്കേറ്റിന്റെ സ്ഥാപനത്തോടെ പാത്രിയർക്കീസിന് മലങ്കരയിലുള്ള അധികാരങ്ങൾ അസ്തമനാവസ്ഥയിലായി. മെത്രാന്മാരെ വാഴിക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനും മലങ്കരസഭ വിദേശീയരെ ആശ്രയിക്കേണ്ടതില്ലെന്ന നില ഇതോടെ കൈവന്നു.

### വട്ടിപ്പണക്കേസ്

വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ മുടക്ക് വട്ടിപ്പണക്കേസിലേക്ക് മലങ്കര സഭയെ വലിച്ചിഴച്ചു. 1928-ൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്നും ഈ കേസിലെ അന്തിമ വിധിയുണ്ടായി മാർ ദീവന്നാസിയോസിന്റെ മുടക്ക് അസാധുവാണെന്നും മലങ്കരയിൽ പുനഃസ്ഥാപിച്ച കാതോലിക്കേറ്റ് സാധുവാണെന്നും കോടതി തീർപ്പുകല്പിച്ചു.

### 1934-ലെ ഭരണഘടന

സഭയിൽ നിലനിന്ന ആചാര രീതികളും സഭയ്ക്കു ബാധകമായ കാനോനും പ്രസക്തമായ കോടതിവിധികളും അടിസ്ഥാനപ്പെടുത്തിയാണ് സഭാ ഭരണഘടനയ്ക്ക് രൂപം നൽകിയത്. 1934-ലെ എം. ഡി. സെമിനാരി അസോസിയേഷൻ ഭരണഘടന പാസാക്കി. ഭരണഘടനയുടെ സാധുത 1-ാം 2-ാം സമുദായക്കേസുകളിലെ (1958-ലെയും 1995 ലെയും) വിധികളിൽ സുപ്രീംകോടതി ഉറപ്പിച്ചു.

1934-ലെ ഭരണഘടന പ്രകാരവും അതിൽപ്പറയുന്ന കാനോൻ അനുസരിച്ചും മലങ്കരസഭ ഒരു എപ്പിസ്ക്കോപ്പൽസഭയാണ്. എന്നാൽ അവൈദികർക്ക് ഭരണഘടനയിൽ വ്യക്തമാക്കിയിട്ടുള്ള ഭരണ പങ്കാളിത്തമുണ്ട്. ഭരണഘടനപ്രകാരം മെത്രാപ്പോലീത്താമാർക്ക് ഇടവകപ്പള്ളികളിന്മേൽ സജീവ മേൽനോട്ട അധികാരമാണുള്ളത്. സഭാ ഭരണത്തിന്റെ പ്രധാന ഭാരവാഹി, ഭരണഘടനയ്ക്കു വിധേയമായി, മലങ്കര മെത്രാപ്പോലീത്തായാണ്.

### കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും

മലങ്കരയെ ഭദ്രാസനങ്ങളായി തിരിക്കുന്നതിന് (മുളന്തുരുത്തി സുന്നഹദോസിന്) മുമ്പും അതിനു ശേഷവും മലങ്കര സഭയുടെ 'തലവൻ' മലങ്കര മെത്രാപ്പോലീത്തായാണ്. ജാതിക്കു കർത്തവ്യന്റെയും അർക്കദിയാക്കോന്റെയും പദവികളോടൊപ്പം മേല്പട്ട അധികാരങ്ങളും ഇദ്ദേഹത്തിൽ നിക്ഷിപ്തമായി. മലങ്കരസഭ മുഴുവനുമാണ് മലങ്കര മെത്രാപ്പോലീത്തായുടെ ഭരണ മേഖല. മുളന്തുരുത്തി സുന്നഹദോസു മുതലേ മലങ്കര മെത്രാപ്പോലീത്തായുടെ സഹായികളായാണ് മറ്റു മെത്രാന്മാർ പ്രവർത്തിച്ചുവന്നത്. കോടതി വിധികളും (സെമിനാരിക്കേസ്, ആർത്താറ്റ് പള്ളിക്കേസ്, വട്ടിപ്പണക്കേസ്, 1-ാം 2-ാം സമുദായക്കേസുകൾ) മലങ്കര മെത്രാപ്പോലീത്തായ്ക്ക് മലങ്കര ഒന്നാകെയുള്ള അധികാരങ്ങൾ ഉറപ്പിക്കുന്നു.

കാതോലിക്കേറ്റ് പുനഃസ്ഥാപനത്തോടെ മലങ്കരയുടെ ആത്മീയ പരമാദ്ധ്യക്ഷ പദവി കാതോലിക്കായിൽ നിക്ഷിപ്തമായി. അതുവരെയും പാത്രിയർക്കീസിന് അധീനമായിരുന്നു ഈ സ്ഥാനം. മെത്രാന്മാരെ വാഴിക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരങ്ങൾ അതിലുൾപ്പെടുന്നു. കാതോലിക്കാ സുന്നഹദോസിന്റെ പ്രസിഡന്റാണ്. അതിനാൽ കാതോലിക്കാ, റോമിലെ പോപ്പിനെപ്പോലെ അപ്രമാദിയല്ല; അന്ത്യോക്യാ പാത്രിയർക്കീസിനെപ്പോലെ ഏകാധിപതിയുമല്ല.

1934-ലെ ഭരണഘടനയിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കു നൽകിയിട്ടുള്ള മേധാവിത്വം 66, 94 വകുപ്പുകളിൽ നിന്ന് വ്യക്തമാണ്. അവ താഴെ ചേർക്കുന്നു:

വകുപ്പ് 66: ഇടവക മെത്രാപ്പോലീത്തന്മാർ അവരവരുടെ കീഴിലുള്ള ഇടവകകളെ സംബന്ധിച്ചിടത്തോളം മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ ഭരണം നടത്തുന്നതാകുന്നു.

വകുപ്പ് 94: മലങ്കരയുടെ ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാനഭാരവാഹിത്വം, ഈ ഘടനയ്ക്കു വിധേയമായി, മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിട്ടുള്ളതാകുന്നു. ❖

കവിത

## സൂക്ഷിക്കണം

**കെ. സി. അലക്സാണ്ടർ, പുനലൂർ**

മകളെവരിക്കും 'ധന'മില്ലാതെ
വീസയതേകും, കാശതു നൽകും
വിശ്വാസത്തെ അട്ടിമറിക്കാൻ
കോട്ടിക്കാട്ടും തിരുവചനത്തെ
വെട്ടിമുറിക്കും, കൂട്ടിച്ചേർക്കും
ഈശൻ തന്നുടെ തിരുമൊഴികൾ
തന്ത്രപ്പെട്ടവർ നമ്മളെയാക്കും
വലയം തന്നിൽ അതിവേഗം
പാത്രമതാക്കും നമ്മളെ അനിശം
നരകത്തിന്നൊരു സംശയമില്ല
കാണുകയില്ലങ്ങവരുടെ നാമം
ജീവന്റേതാം ഗ്രന്ഥമതിൽ
സൂക്ഷിക്കേണം നാമെല്ലാരും
വഞ്ചിതരായി നശിക്കാതെ



ലേഖനം

പി. ചാക്കോ തരകൻ, ന്യൂഡൽഹി

# മതബഹുലത - ചില ക്രിസ്ത്യൻ വിചിന്തനങ്ങൾ

ആധുനക കാലം ശില്പശാലകളുടേയും, ശിബിരങ്ങളുടേതുമാണ്. വളരുന്ന തലമുറ ഓരോ നിമിഷവും അറിവു വർദ്ധിപ്പിക്കാനുള്ള നെട്ടോട്ടത്തിലാണ്. അതിനിടയിൽ ചുറ്റുപാടുകളെ നിരീക്ഷിക്കാനും, കാര്യങ്ങളെ വസ്തുനിഷ്ഠമായി അപഗ്രഥിച്ച് അതിനോടു പ്രതികരിക്കാനും മറന്നു പോകുന്നു. ക്രിസ്ത്യൻ വിശ്വാസങ്ങൾക്ക് അനവധി മാനദണ്ഡങ്ങളുണ്ട്. ഒരു ചെവിട്ടത്തടിക്കുന്നവന് മറ്റതും കാണിച്ചു കൊടുക്കാൻ ക്രിസ്തു പറഞ്ഞത് അതിന്റെ അക്ഷരാർത്ഥത്തിൽ തന്നെയാണോ? നമ്മെയവൻ രാജകീയ പുരോഹിതവർഗ്ഗവും, സ്വന്ത ജനവും, ദൈവമക്കളുമാക്കിയത് തീർച്ചയായും മറ്റുള്ളവരുടെ കാൽകീഴാക്കികൊണ്ടല്ല.

വി. ലൂക്കോസ് 4-18-ൽ "ദരിദ്രന്മാരോടു സുവിശേഷം അറിയിക്കാൻ കർത്താവെന്നെ അഭിഷേകം ചെയ്തിരിക്കയാൽ അവന്റെ ആത്മാവ് എന്റെ മേലുണ്ട്. ബദ്ധന്മാർക്കു വിടുതലും, കുരുടന്മാർക്കു കാഴ്ചയും പ്രസംഗിപ്പാനും, പീഡിതന്മാരെ വിടുവിച്ചയപ്പാനും എന്നെ അയച്ചിരിക്കുന്നു" എന്നും വി. മത്തായി 10:16-ൽ ചെന്നായ്ക്കളുടെ നടുവിൽ കുഞ്ഞാടുകളെപ്പോലെ നിങ്ങളെ അയക്കുന്നു. നിങ്ങൾ പാമ്പിനെപ്പോലെ ബുദ്ധിയുള്ളവയും പ്രാവിനെപ്പോലെ കളങ്കമില്ലാത്തവരുമാകുവിൻ എന്നും കാണുന്നു. എന്താണീ പാമ്പിന്റെ ബുദ്ധി. അത് ഉരസ്സുകൊണ്ടു ഗമിക്കുന്ന ജീവിയാണ്. ഭൂമിയിലെ പ്രകമ്പനങ്ങളും, കാറ്റിന്റെ ചലനങ്ങളും ഒക്കെ അതിനെ ശത്രുവിന്റെ നീക്കം മനസ്സിലാക്കാൻ സഹായിക്കുന്നു. അതായത് അത് ground reality മനസ്സിലാക്കുന്നു. വചനം ജഢമായിത്തീർന്ന് ഈ ലോകത്തിൽ സഞ്ചരിച്ചതെന്തിനാണ്. പാപം ഒഴികെ സകലതിലും നമ്മെപ്പോലെ പരീക്ഷിക്കപ്പെടുവാൻ അതായത് മനുഷ്യന്റെ വേദനയും, വിശപ്പും എല്ലാ ബലഹീനതകളും അതിന്റെ പൂർണ്ണതയിൽ മനസ്സിലാക്കാൻ ക്രിസ്തുവിലെ ദൈവത്വം സകലതും അറിഞ്ഞിരുന്നതുപോലെ, അവനിലെ മനുഷ്യത്വം എല്ലാം മനസ്സിലാക്കാൻ.

നമ്മുടെ ചുറ്റുപാടുകളോട് നമുക്ക് ക്രിയാത്മകമായി പ്രതികരിക്കാനുള്ള ധാർമ്മിക ഉത്തരവാദിത്വമുണ്ട്. ഗുജറാത്തിൽ രണ്ടായിരത്തിലധികം മുസ്ലീം സഹോദരീ സഹോദരന്മാർ കൊന്നൊടുക്കപ്പെട്ടപ്പോൾ, ഇൻഡ്യൻ ക്രിസ്തീയസഭ ഒന്നടങ്കം പ്രതികരിക്കാൻ മറന്നുപോയി. മാറാട്ട ഹിന്ദുക്കൾ കശാപ്പുചെയ്യപ്പെട്ടപ്പോൾ ക്രിസ്ത്യാനി പുറം തിരിഞ്ഞു നിന്നു. ഇത് തീർച്ചയായും ക്രിസ്ത്യൻ സമുദായത്തിന്റെ ഭാഗത്തെ വലിയ വീഴ്ചയാണ്. പ്രതികരിക്ക എന്നു പറയുന്നത് വടിവാളും, ത്രിശൂലവും, കഠാരിയുമായി പ്രതിയോഗിയെ എതിരിടുകയല്ല. ഞാൻ ലോകത്തിന്റെ വെളിച്ചമാണെന്നു ക്രിസ്തു പറയുന്നു. "നിങ്ങൾ ലോകത്തിന്റെ ഉപ്പാണ്". നമ്മൾ കാരമില്ലാത്ത ഉപ്പായിപ്പോകി. ക്രിസ്തു കാണിക്കുന്ന വെളിച്ചത്തിൽകൂടി ക്രിസ്ത്യാനി സത്യം കാണണം. അതായിരിക്കണം നമ്മുടെ പ്രതികരണം. ഭാരതത്തിന്റെ ജാതി ബഹുലതയ്ക്കിടയിൽ, ക്രിസ്തീയ മാർഗ്ഗത്തിന്റെ അന്തഃസത്ത ഉയർത്തി പിടിയ്ക്കാൻ, Ground reality മനസ്സിലാക്കി മുന്നേറാൻ നമുക്ക് പ്രതിബദ്ധതയുണ്ട്. അപ്പോഴാണ് നാം പ്രാവിന്റെ നിഷ്കളങ്കതയുള്ളവരാകേണ്ടത്. ആ നിഷ്കളങ്കതയിൽ നാം പ്രതികരണശേഷിയുടെ ആത്മീയതയിൽ

> **സഭ എന്നത് ക്രിസ്തുവിന്റെ ശരീരമാണ്. അതിന്റെ ഓരോ അവയവങ്ങളാണ് വിവിധ ക്രിസ്തീയ വിഭാഗങ്ങൾ. മുഴുവൻ ഓർത്തഡോക്സായാൽ, മാർത്തോമ്മ ആയാൽ, സി.എസ്.ഐ. ആയാൽ, കത്തോലിക്കരായാൽ ക്രിസ്തു ശരീരം പൂർണ്ണമാകുന്നില്ല. വൈവിദ്ധ്യത്തിന്റെ സമുച്ചയമാണ് ക്രിസ്തുസഭ. അത് അന്യോന്യം, ചെളിവാരിയെറിയാനും തമ്മിൽ തല്ലാനുമുള്ള വേദി അല്ല.**

ബോധവാന്മാരാകണം.

ഈ ആത്മീയതയുടെ സാധ്യതകളെയാണ് ക്രിസ്തു നമ്മെ പഠിപ്പിച്ചത്. ആളുകളായി ചരിത്രം നമ്മെ പഠിപ്പിക്കുന്നതും അതേ സത്യം തന്നെയാണ്. അതെന്താണെന്നോ? ഐക്യമില്ലെങ്കിൽ നാം അടിമകളാകും. സഭ എന്നത് ക്രിസ്തുവിന്റെ ശരീരമാണ്. അതിന്റെ ഓരോ അവയവങ്ങളാണ് വിവിധ ക്രിസ്തീയ വിഭാഗങ്ങൾ. മുഴുവൻ ഓർത്തഡോക്സായാൽ, മാർത്തോമ്മ ആയാൽ, സി.എസ്.ഐ. ആയാൽ, കത്തോലിക്കരായാൽ ക്രിസ്തു ശരീരം പൂർണ്ണമാകുന്നില്ല. വൈവിദ്ധ്യത്തിന്റെ സമുച്ചയമാണ് ക്രിസ്തുസഭ. അത് അന്യോന്യം, ചെളിവാരിയെറിയാനും തമ്മിൽ തല്ലാനുമുള്ള വേദി അല്ല. കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിൽ ഭാരതീയ ക്രിസ്ത്യൻ സമൂഹം മതപീഡനമെന്തെന്നറിഞ്ഞില്ല. അതു നമുക്കു ലഭിച്ച അനുഗ്രഹമോ, ശാപമോ ആണ്. അങ്ങനെ സംഭവിച്ചിരുന്നു എങ്കിൽ, ഒരു തഗോഡിയയുടെ ശൂലവും, സിഗാളിന്റെ

ജല്പനങ്ങളും നമ്മെ ഭയപ്പെടുത്തുകയില്ലായിരുന്നു. വെളിപാട് 20-ന്റെ 7-ൽ പറയുന്ന ഒരു പുതിയ ആകാശവും, പുതിയ ഭൂമിയും ഇനി വരാനിരിക്കുന്നു. ഒരു പക്ഷേ നാം അനുഭവിച്ച deplomatic immunity അവസാനിപ്പിക്കാൻ പോകുകയായിരിക്കും. രണ്ടു രാജ്യങ്ങൾ തമ്മിൽ യുദ്ധമുണ്ടാകുമ്പോൾ സ്ഥാനപതികളെ പിൻവലിക്കും അവരുടെ സ്വാതന്ത്ര്യങ്ങൾ നഷ്ടമാകും. നമുക്കും ആ അവസ്ഥ നേരിട്ടേ കഴിയൂ. ഇവിടെ നാം വിവേകികളാകണം. ക്രിസ്ത്യാനി എന്ന പേര് നമുക്കു വളരെ സ്വാതന്ത്ര്യം നൽകി നാം ഒരു പുതിയ കാലഘട്ടത്തിലേക്കു വന്നു ചേർന്നിരിക്കുന്നു.

### പാപത്തിന്റെ ഫലം

പാപത്തിന്റെ പരിണിതഫലമാണ് പ്രതികരണ ശേഷി നഷ്ടപ്പെടുന്നത്. ഏദനിൽ കല്പന ലംഘനമുണ്ടായപ്പോൾ ആദിമാതാപിതാക്കൾ സ്രഷ്ടാവിനെ കാണാതിരിക്കാൻ ഒളിച്ചിരുന്നു. ഊരിയാവിന്റെ ഭാര്യയിൽ ദാവീദ് പാപം ചെയ്തപ്പോൾ, ദിവസങ്ങളോളം അവൻ നിഷ്ക്രിയനായിപ്പോയി. നാമും പ്രതികരണശേഷി നഷ്ടപ്പെട്ടവരാകുമ്പോൾ, കാരണമെന്തുതന്നെയായാലും, പ്രശ്നങ്ങളെ വസ്തു നിഷ്ഠമായി കാണാൻ ശ്രമിക്കാതെ അതിൽ നിന്നും ഓടി ഒളിക്കുന്നു. യേശുവിന്റെ പരസ്യ ശുശ്രൂഷയിൽ മുഴുവൻ ചുറ്റുപാടുകളുമായി ക്രിയാത്മകമായി പ്രതികരിക്കുന്നതു നമുക്കു കാണാം. സമൂഹം വെറുക്കുകയും, അറയ്ക്കുകയും ചെയ്യുന്ന കുഷ്ഠരോഗിയെ, മരണ വേർപാടിൽ ദുഃഖിക്കുന്ന കുടുംബങ്ങളെ, വിശന്നിരിക്കുന്ന ആയിരങ്ങളെ, മുതലാളിത്വ വ്യവസ്ഥിതിയോട് യേരുശലേം ദേവാലയത്തിൽ വച്ച്, കാറ്റിലും കോളിലും മുങ്ങാൻ പോയ സ്വന്ത ശിഷ്യരെ ഇവിടെയൊക്കെ അവൻ ക്രിയാത്മകമായി പ്രതികരിച്ചു. നസറായൻ ക്രിസ്ത്യാനി അല്ലായിരുന്നു. അവൻ ക്രിസ്തു ആയിരുന്നു. അവൻ ദൈവപുത്രനായിരുന്നു. നമുക്കു ദൈവ പുത്രന്മാരാകുവാനുള്ള അധികാരം അവൻ നല്കി. ഈ അംഗത്വത്തിന്റെ വരിസംഖ്യയാണ് നാം ground reality മനസ്സിലാക്കി പ്രതികരണശേഷിയുള്ളവരായിരിക്കണമെന്നുള്ളത്.

വി. മത്തായി 10:47-ൽ, യരിഹോ വീഥിയിൽക്കൂടി നടകൊണ്ട യേശുവിനോട് ദാവീദുപുത്രാ എന്നോടു കരുണ തോന്നേണമേ എന്നു പറഞ്ഞ കുരുടനോടു കരുണ കാണിക്കാൻ അവൻ മറന്നില്ല. അവനിൽ വിശ്വസിക്കുന്നവൻ നിത്യജീവൻ പ്രാപിക്കുമെന്നുള്ളത് ജഡധാരണത്തിന്റെ മൂലക്കല്ലായിരുന്നതുപോലെ, ലൂക്കോസ് 4-18-ൽ നാം വായിക്കുന്നത് ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ അജണ്ടയിലെ അടുത്ത പ്രധാന ഇനമാണ്. നമ്മുടെ ദൗത്യം സഭയുടെ വിപുലീകരണമല്ല. ജനിച്ചു വളർന്ന കുടുംബത്തിന്റെ ഉറപ്പും, പുരോഗതിയും കുടുംബാംഗങ്ങളുടെ കർത്തവ്യമാണ്. പക്ഷേ അത് മറ്റൊന്നിനെ നശിപ്പിച്ചു കൊണ്ടാകരുത്.

കഴുതക്കുട്ടിയെ അഴിച്ചുകൊണ്ടുവരാൻ കർത്താവ് തന്റെ ശിഷ്യന്മാരെ പറഞ്ഞുവിട്ടു സുവിശേഷം അറിയിക്കപ്പെടുന്ന കാലത്തോളം ചരിത്ര വീഥിയിൽ നയിക്കപ്പെടുവാൻ ആ കഴുതക്കുട്ടിക്കു ഭാഗ്യം ലഭിച്ചു. പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന യുഗ പ്രഭാവനായ പ്രതിഭയെ ഉൾക്കൊള്ളാൻ ക്രിസ്തീയ സമൂഹത്തിനു കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ ചിന്താധാരകൾ ഉരുത്തിരിഞ്ഞ പുസ്തകങ്ങൾ വായിച്ച് ഇനിയെങ്കിലും നാം ബോധവാന്മാരാകണം. 60 വർഷം മുമ്പ് ഗാന്ധിജി പറഞ്ഞു ഇന്ന് "India is a house on fire" ആ തീ വളരെ ആളിപടർന്നു കഴിയുന്നിടത്തോളം അതണയ്ക്കാനുള്ള ഉത്തരവാദിത്വം നമുക്കുണ്ട്. ആത്മീയതയിലും രാഷ്ട്രീയമുണ്ട്. നൂറ്റാണ്ടുകളുടെ മൂശയിൽ നിന്നും ഉരുത്തിരിഞ്ഞ ഭരണ വ്യവസ്ഥിതിയാണ് ജനാധിപത്യം. ആ വ്യവസ്ഥിതിയിൽ രാഷ്ട്രീയ പാർട്ടികൾ അനിവാര്യമാണ്. അതുകൊണ്ട് മതം രാഷ്ട്രീയക്കാരനിൽ അയിത്വം കാണേണ്ട കാര്യമില്ല. പക്ഷേ മതത്തിന്റെ മുഖംമൂടി രാഷ്ട്രീയത്തെ ഇന്നത്തെപ്പോലെ ഭീകരവും, വികലവുമാക്കാൻ അനുവദിക്കരുത്.

മതവിശ്വാസിയും, പട്ടക്കാരനും, മേൽപട്ടക്കാരനും, നീതിമാന്മാരും, വിശുദ്ധ ജീവിതം നയിക്കുന്നവരുമാകാൻ ബാദ്ധ്യസ്ഥരായിരിക്കുന്നതുപോലെ, രാഷട്രീയക്കാരനും നീതിമാനും അനുകരണീയരായിരിക്കണം. അത് അവരോട് ഉത്ബോധിപ്പിക്കാൻ ക്രിസ്ത്യാനിക്ക് കർത്തവ്യബോധമുണ്ടാകണം. നമ്മുടെ ആരധനാ സ്വാതന്ത്ര്യം പരിരക്ഷിക്കപ്പെടുന്നത് പരിമിത മേഖലകളിലാണ്. ഭരണഘടന നമുക്കു നൽകുന്ന അവകാശമാണ് മതസ്വാതന്ത്ര്യവും ആരാധന സ്വാതന്ത്ര്യവും. ആത്മീകത എന്നു പറയുന്നത് അപരനിലേയ്ക്കും, അപരിചിതനിലേയ്ക്കുമുള്ള തീർത്ഥയാത്രയാണ്. വി. മത്തായി 18-10 ശ്രദ്ധിക്കുക". മതബഹുലതയുടെ നടുവിൽ ക്രിയാത്മകമായ കൊയ്ത്തിനു നമുക്കു കഴിയണം. അത് മതപരിവർത്തനമല്ല മനഃപരിവർത്തനമാണ്. ഒറീസ്സയിലെ മനോഹർപുർഗ്രാമത്തിൽ ലോകപ്രകാരം ജീവിതത്തിലെ എല്ലാം നഷ്ടപ്പെട്ട്, ഭർത്താവും മക്കളും ക്രൂരമായി ചുട്ടുകരിക്കപ്പെട്ട ഗ്ലാഡീസ് സ്റ്റെയിൻസ് എന്ന ആസ്ത്രേലിയൻ വനിത, ലോകത്തിനു കാണിച്ചു കൊടുത്ത ക്രിസ്തീയ സ്നേഹം, അതു തീർച്ചയായും ആരുടെയെങ്കിലുമൊക്കെ ഹൃദയങ്ങളിൽ അനുരണനം ഉണ്ടാക്കിയിരിക്കും. അവിടെ ക്രിസ്തീയത വിജയം വരിക്കുന്നു.

നൂറ്റാണ്ടുകളിൽക്കൂടി നാം കടന്നുപോന്ന മതസഹിഷ്ണുതയെ നമുക്കു വലിയ അളവിൽ ഉപയോഗിക്കാൻ കഴിഞ്ഞില്ല. ക്രിസ്ത്യൻ സമൂഹങ്ങളുടെ നല്ല പ്രവർത്തനങ്ങളാലും, വിദ്യാഭ്യാസം, ആതുരസേവനം മുതലായ മേഖലകളിൽ നേടിക്കൊടുത്ത പുരോഗതിയിലും ഇവിടത്തെ അന്യ മതസ്ഥർ ഉത്ബുദ്ധരാക്കപ്പെട്ടു. ചിന്മയാമിഷൻ പോലുള്ള സംഘടനകൾ നമ്മുടെ വഴി പിന്തുടർന്നപ്പോൾ, അതിന്റെ അനന്തസാധ്യത അവർ മനസ്സിലാക്കി. ഉറങ്ങിക്കിടന്ന സിംഹം സടകുടഞ്ഞെഴുന്നേറ്റപ്പോൾ, നമ്മൾ ഞെട്ടിപ്പോയി എന്നതാണു പരമാർത്ഥം. പത്തും, എഴുപത്തഞ്ചും മാത്രം അംഗസംഖ്യയുള്ള ഇടവകകൾ രണ്ടും മൂന്നും കോടികളുടെ പദ്ധതികൾ സാഫല്യത്തിലാക്കുന്നതു കണ്ടപ്പോൾ, മൊത്തം ജനസംഖ്യയുടെ രണ്ടു ശതമാനക്കാർ നേടിയ നേട്ടങ്ങൾ, 75 ശതമാനക്കാരെ അസഹിഷ്ണരാക്കിയതിൽ അത്ഭുതമില്ല. അവരുടെ ശക്തിയും, നമ്മുടെ സർഗ്ഗശക്തിയും, കഴിവുകളും സ്വാംശീകരിച്ച് സമന്വയിപ്പിച്ചാൽ പുതിയ ആകാശവും ഭൂമിയും സൃഷ്ടിക്കാൻ കഴിയും. ദൈവം സൃഷ്ടിച്ച ലോകം വൈവിദ്ധ്യങ്ങളും വൈരുദ്ധ്യ

ശേഷം 34-ാം പേജിൽ

# സഭാപരിവർത്തനം അപലപനീയം:
## കത്തോലിക്കാ-ഓർത്തഡോക്സ് സംയുക്ത കമ്മീഷൻ

സഹോദരീ സഭകളുടെ വ്യക്തിത്വത്തെയും യശസ്സിനെയും കളങ്കപ്പെടുത്തുന്ന വിധത്തിൽ ആഹ്വാനങ്ങളും പ്രസിദ്ധീകരണങ്ങളും പ്രവർത്തനങ്ങളും ഉണ്ടാകുന്നത് അപലപനീയമാണെന്ന് പതിനഞ്ചാമത് അന്താരാഷ്ട്ര കത്തോലിക്കാ - ഓർത്തഡോക്സ് സഭൈക്യ സംയുക്ത കമ്മീഷൻ പ്രഖ്യാപിച്ചു. മിഷൻ പ്രവർത്തനമെന്ന പേരിലോ, സൈദ്ധാന്തിക സ്വാധീനത്തിലോ, ഇതര സഭകളുടെയും ആഭ്യന്തര പ്രതിസന്ധികളെ ചൂഷണം ചെയ്യുന്ന വിധത്തിലോ ഉള്ള നടപടികൾ ഒരു തരത്തിലും സഭകൾ ഔദ്യോഗികമായി അംഗീകരിക്കുന്നില്ല. കോട്ടയം സോഫിയാ സെന്ററിൽ ഒക്ടോബർ 8 ബുധൻ മുതൽ 11 ശനി വരെ നടന്ന സഭൈക്യ സംഭാഷണങ്ങൾക്കു ചങ്ങനാശേരി ആർച്ച് ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ, തുമ്പമൺ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ എന്നിവർ നേതൃത്വം നൽകി.

ഇരു സഭകളിലെയും അംഗങ്ങൾ തമ്മിലുള്ള വിവാഹം നടത്തുന്നതു സംബന്ധിച്ച ധാരണ ഉണ്ടാക്കി സമർപ്പിക്കുന്നതിനുവേണ്ടി ഒരു സമിതി രൂപീകരിച്ചു. ഡിസംബർ 18-ന് നിലയ്ക്കൽ എക്യുമെനിക്കൽ ദേവാലയത്തിൽ രണ്ടു സഭകളിലെയും അംഗങ്ങൾ ഒരുമിച്ചുകൂടി പൊതു ക്രൈസ്തവ സാക്ഷ്യം നൽകുന്നതിനും സന്യാസിനീ സന്യാസിമാരുടെ യോഗം വിളിച്ചു കൂട്ടുന്നതിനും ഇരു സഭകളുടെയും അംഗങ്ങൾ ഒരുമിച്ചുകൂടുന്ന കുടുംബ സംഗമം നടത്തുന്നതിനും തീരുമാനിച്ചു.

അവിഭജിത സഭാ പാരമ്പര്യത്തിലും പൈതൃകത്തിലും ഉണ്ടായിരുന്ന അധികാര മാതൃകയെക്കുറിച്ചു പഠനം നടത്തുന്നതിനും - മാർത്തോമാ ക്രിസ്ത്യാനികളുടെ പൊതു ചരിത്രം സംബന്ധിച്ച രേഖകൾ ശേഖരിക്കുന്നതിനും വിവിധ കമ്മറ്റികളെ ചുമതലപ്പെടുത്തി. കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ചു ബിഷപ്പ് മാർ കുറിയാക്കോസ് കുന്നശ്ശേരി, മോൺ. ബോണി ജോവാൻ (റോം), ഫാ. ഡോ. സേവ്യർ കൂടപ്പുഴ, ഫാ. ഡോ. മാത്യു വെള്ളാനിക്കൽ, ഫാ. ഡോ. ഫ്രാൻസിസ് പരേപറമ്പിൽ എന്നിവരും ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, റവ. ഡോ. യൂഹാനോൻ റമ്പാൻ, ഫാ. ഡോ. ജോൺ മാത്യൂസ്, ഫാ. ഡോ. ജോൺ പണിക്കർ, ശ്രീ. പി. സി. ഏബ്രഹാം, പ്രൊഫ. ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവരും സംബന്ധിച്ചു.

### സഭാപരിവർത്തനത്തെ എതിർത്തുകൊണ്ടുള്ള സംയുക്ത പ്രഖ്യാപനം

1. റോമൻ കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സഭയും വി. കുർബ്ബാന ഐക്യത്തെ ലക്ഷ്യമാക്കിക്കൊണ്ടു ഒരു സാഹോദര്യ സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുകയാണ്.

2. ഏക കർത്താവായ യേശു ക്രിസ്തുവിനോടുള്ള വിധേയത്വത്തിലും ഇരുസഭാ വിഭാഗങ്ങളുടെയും തനതായ വിശ്വാസത്തോടും പാരമ്പര്യങ്ങളോടുമുള്ള ബഹുമാനത്തിന്റെയും ആദരവിന്റെയും അടിസ്ഥാനത്തിലുമാണ് ഈ സംരംഭത്തിൽ ഏർപ്പെട്ടിരിക്കുന്നത്.

3. സ്നേഹത്തിന്റെയും ആദരവിന്റെയും ആത്മാവിലുള്ള ഈ ശ്രമം എല്ലാ തരത്തിലുമുള്ള സഭാ പരിവർത്തനങ്ങളെയും ഒഴിച്ചു നിർത്തുന്നു. ഇരു സഭകളും തമ്മിൽ നിലവിലിരിക്കുന്ന സൗഹൃദബന്ധത്തിനു വിഘാതമായി തീരാവുന്ന വിധത്തിൽ ഏതെങ്കിലും ഒരു സഭ മറ്റെ സഭയിലെ അംഗങ്ങളെ തങ്ങളുടെ സഭയിലേക്കു ചേർക്കുന്ന പ്രവണതയെ പൂർണമായും നിഷേധിക്കുന്നു.

4. സഹോദരീസഭകൾ എന്ന നിലയിൽ റോമൻ കത്തോലിക്കാ സഭയുടേയും മലങ്കര ഓർത്തഡോക്സ് സഭയുടെയും ഔദ്യോഗികമായ പഠിപ്പിക്കലിനെതിരായും അവർ തമ്മിൽ നടത്തിക്കൊണ്ടിരിക്കുന്ന സൗഹൃദ സഭൈക്യ സംഭാഷണങ്ങൾക്കു വിഘാതമുണ്ടാക്കുന്ന രീതിയിലും, ലേഖനങ്ങൾ പ്രസിദ്ധീകരിക്കുന്നതിനെയും, പരസ്യ പ്രസ്താവനകൾ ചെയ്യുന്നതിനെയും ഈ സർവ്വദേശീയ സഭൈക്യ സംഭാഷണ കമ്മീഷൻ അപലപിക്കുന്നു.

5. ഇരുസഭകളിലെയും അദ്ധ്യക്ഷന്മാരെയോ, വൈദികരെയോ, വിശ്വാസികളെയോ വ്രണപ്പെടുത്തുന്ന രീതിയിലുള്ള വാക്കുകളും പ്രസ്താവനകളും ലേഖനങ്ങളും നിലപാടുകളും ഉണ്ടാകാതിരിക്കുവാൻ ഇരു സഭകളുടെയും ഇടയിൽ എല്ലാ നിലകളിലും കൂടുതൽ സമ്പർക്കം ഉണ്ടാകേണ്ടതാണ്.

| S/d | S/d |
|---|---|
| മാർ ജോസഫ് പൗവ്വത്തിൽ | ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ |
| കോ-ചെയർമാൻ | കോ-ചെയർമാൻ |
| കത്തോലിക്കാ സഭ | ഓർത്തഡോക്സ് സഭ |
| ഒക്ടോബർ 10, 2003 | സോഫിയാ സെന്റർ, കോട്ടയം |

# ബൈബിൾ പദപ്രശ്നം 10



### വലത്തോട്ട്

1. കോതമംഗലത്ത് കബറടങ്ങി (10)
4. മോശയുടെ അളിയൻ (3)
5. "എനിക്കു മക്കളെ തരണം. അല്ലെങ്കിൽ ഞാൻ മരിക്കും" പറഞ്ഞതാര്? (3)
6. ഗൊല്യാത്തിന്റെ അനുജൻ (3)
9. അന്ത്രയോസിന്റെ സ്വദേശം (5)
11. എല്ലാ ഉൺമയിൽ നിന്നും ദൈവത്തിനു നൽകേണ്ടത് (3)
12. "അരുളിച്ചെയ്യേണമേ. അടിയൻ കേൾക്കുന്നു" പറഞ്ഞതാര്? (4)
14. വലങ്കയ്യാൽ അനുഗ്രഹം നേടി മുമ്പനായവൻ (3)
17. "കർത്താവേ ഇവർക്ക് ഈ പാപം നിർത്തരുതേ" പറഞ്ഞതാര്? (5)
18. "ഞാൻ നിനക്ക് പത്ത് പുത്രന്മാരേക്കാൾ നന്നല്ലയോ?" പറഞ്ഞതാര്? (4)
19. ഉദരം തുളയും വിധം കുന്തമേറ്റ് മരിച്ചവൾ (3)
21. ദാവീദിന്റെ ധനമന്ത്രി (5)
27. നിസ്രോക്കിന്റെ മുമ്പിൽ കൊല്ലപ്പെട്ടവൻ (5)
28. വഴിപാട് എന്നർഥം (4)
29. അരിസ്തർഹൊസിന്റെ സ്വദേശം (4)

### താഴോട്ട്

1. ചുറ്റളവ് 1800 മുഴം; ആകെ 12 ഗോപുരം. നഗരമേത്? (5)
2. നിറഞ്ഞവളായിപോയി ഒഴിഞ്ഞവളായി വന്നവൾ സ്വയം വിളിച്ച പേര് (2)
3. കീശിനെ അടക്കിയ സ്ഥലം (2)
5. ദൈവിക ഘോഷയാത്ര (4)
7. ഫറവോന്റെ നാട് (3)
8. താൻ തന്നെയാണ് മശിഹാ എന്ന് കർത്താവ് ആദ്യം നേരിട്ടു വെളിപ്പെടുത്തിയതാർക്ക് (6)
10. ഏകമകളെ യഹോവയ്ക്കു യാഗമർപ്പിച്ചവൻ (4)
11. 'നേർവീഥി' എന്ന തെരുവ് ഈ പട്ടണത്തിലാണ് (5)
13. ആരുടെ കണിയിൽ നിന്നാണ് യഹോവ നമ്മെ കാക്കുന്നത്? (5)
15. ദാനിയേലിന്റെ മറുപേര് (6)
16. യിരെമ്യാവിന്റെ ദേശം (4)
18. അഹരോന്റെ മകൻ (5)
20. ആഹാബിന്റെ അമ്മായിഅപ്പൻ (4)
22. ശിംശോന്റെ അപ്പൻ (3)
23. കാൽവരിയാത്രയിൽ കർത്താവിന്റെ മുഖം തുടച്ചത് ഈ സ്ത്രീയാണെന്നു പാരമ്പര്യം (4)
24. കലഹം എന്നർഥം (3)
25. മുന്തിരിച്ചക്കിനരികെ കൊല്ലപ്പെട്ട മിദ്യാന്യപ്രഭു (2)
26. ഒലിവ് മലയരികെയുള്ള ഒരു ഗ്രാമം (3)

### പദപ്രശ്നം – 8 (ശരിയുത്തരം അയച്ചവർ)

വിജയികൾ:
1. അന്നമ്മ എബ്രഹാം, ന്യൂഡെൽഹി–27
2. ലാലി സാമുവൽ, ന്യൂഡെൽഹി–17
3. സുജാ മോൻസി, ബാംഗ്ലൂർ

പ്രോൽസാഹന സമ്മാനം
4. റീഷാ കുര്യാക്കോസ്, ന്യൂഡെൽഹി
5. ജോളി ജോസഫ്, ഹോഷംഗാബാദ്

6. അന്നമ്മ ജോർജ്ജ്, പുളിക്കീഴ്കവല; 7. ഏലിയാമ്മ ജോർജ്ജ് ആവണീശ്വരം; 8. അന്നമ്മ മത്തായി, ആലുവ; 9. ഏ. കെ. വർഗീസ, അറുന്നൂറ്റിമംഗലം; 10. ജെയ്നമ്മ മാത്യു, തോലശേരി; 11. സൂസമ്മ രാജൻ കൊൽക്കത്ത; 12. ഏലമ്മ എബ്രഹാം, നോർത്ത് കളമശേരി; 13. കുമാരി കെ. ചാക്കോ, ന്യൂഡെൽഹി; 14. റേച്ചൽ മത്തായിക്കുട്ടി, പുതുശേരി; 15. മോളി മാത്യു, നാരങ്ങാനം; 16. ലിനി ഡാനിയേൽ, ചെന്നൈ; 17. ആനീസ് ഉമ്മൻ, നിരണം; 18. മറിയാമ്മ ജേക്കബ്, കൂടൽ; 19. കെ. ജോസഫ്, താഴത്തുവടക്ക്; 20. ലീലാമ്മ മാമ്മൻ, മാങ്ങാനം; 21. സാറാമ്മ തമ്പി, കോയമ്പത്തൂർ; 22. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 23. ഏലിയാമ്മ ഐസക്ക്, പുത്തൂർ; 24. ടി. സി. മാത്തപ്പൻ, കുന്നംകുളം; 25. ഷിജി കെ. ജോർജ്ജ്, കണ്ണനല്ലൂർ; 26. മനു ജോയി, അടൂർ; 27. എം. മത്തായി, അടൂർ; 28. മിനി അലക്സ്, കുടശനാട്; 29. എലിസബത്ത് തമ്പി, കൊച്ചി; 30. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 31. ഡെന്നി അലക്സ്, പുളിക്കീഴ്കവല; 32. മേരിക്കുട്ടി പാപ്പച്ചൻ, ന്യൂഡെൽഹി; 33. എബ്രഹാം കുര്യൻ, ഉദ്യോഗമണ്ഡൽ; 34. ശോശാമ്മ മത്തായി, ചെങ്ങറ; 35. വി. സി. ജോയ്, ബാംഗ്ലൂർ–13; 36. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 37. രഞ്ചിനി റജി, കളമശേരി; 38. ഓമന ചാക്കോ, നിരണം; 39. ഡെയ്സി മാത്യു, നിരണം നടുവിൽ; 40. ടി. എം. തോമസ്, നിരണം; 41. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 42. ഏലിയാമ്മ ഗീവർ, കുന്നംകുളം; 43. മേരിക്കുട്ടി കുര്യാക്കോസ്, മുംബെയ്–42; 44. തങ്കൻ വർഗീസ്, എറികാട്; 45. ജോൺ സി. ജോർജ്ജ്, ചെന്നൈ.

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഓ.,
കൊല്ലം ജില്ല–690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-12-2003

### പദപ്രശ്നം – 8, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ബെ | രോ | 2 ദാ | ക് | ബ | ല | 3 ദാ | ൻ | 4 ഏ | 5 തി |
| 6 ഏ | ദെ | ൻ | 7 തോ | ട്ടം | 8 പെ | നി | നാ | ഹൂ | ഷ് |
| 9 ശെ | 10 ഗ്ദ | 11 ബു | ബ് | 12 അ | 13 നാ | യേ | 14 ഗാ | ദ് | നാ |
| ക് | ർ | ധ | 15 ആ | ഫേ | 16 ബാ | ൽ | ബെ | രി | ത് |
| 17 കീ | 18 ശോ | ൻ | ബി | 19 ന | ൽ | വ | രം | 20 ആ | സേ |
| ദോ | ശ | 21 അ | ബ് | നേ | റി | ന്റെ | 22 [illegible] | സ | റ |
| ൻ | പ്പ | സ് | 23 ആ | ബേ | ൽ | ഒ | 24 ഹോ | 25 ല | ഹ് |
| ക | 26 അ | ഷാ | സാ | 27 യി | 28 സാ | ബാ | ർ | ഹ് | 29 ബാ |
| ഥം | ബി | വെ | ഥ് | 30 ഷാ | 31 റാ | ഹേ | ൽ | ഷി | ബേ |
| 32 റാ | ഷ | ത് | [illegible] | ഹി | 33 യി | ശ് | ഷാ | യേ | ൽ |

**മലങ്കര മെത്രാപ്പോലീത്തായെ അയോഗ്യപ്പെടുത്തുന്നതായി ഈ പൊതുയോഗം വിചാരിക്കുന്നില്ലാത്തതും, ഈ പരസ്യത്തിന് (മുടക്ക്) പാത്രിയർക്കീസിനെ പ്രേരിപ്പിച്ച സത്യകാരണം, മലങ്കരസഭാ സ്വത്തിന്മേൽ സ്വതന്ത്രമായ കർത്തവ്യം ചെയ്യുന്നതിനു പാത്രിയർക്കീസിന് ദീർഘകാലമായുള്ള ആഗ്രഹത്തെ തടയുന്ന ഏക മെത്രാപ്പോലീത്താ ആയി അദ്ദേഹത്തെ വിചാരിച്ചതുകൊണ്ടും, ആ ആഗ്രഹ നിവൃത്തിക്കായി പാത്രിയർക്കീസ് ആവശ്യപ്പെട്ടതുപോലെയുള്ള ഉടമ്പടി അദ്ദേഹം കൊടുക്കാതിരുന്നതു നിമിത്തവുമാകുന്നു എന്ന് ഈ യോഗത്തിന് ബോദ്ധ്യപ്പെട്ടിരിക്കുന്നു.**

ഇ. ജെ. ജോസഫ്,
എറികാട്

# 'നിത്യാക്ഷരങ്ങളിൽ' നിന്ന്: മലങ്കര സഭയ്ക്ക് ഒരു വഴികാട്ടി

മലങ്കര സഭയിലെ വ്യവഹാരങ്ങളുടെ സ്വഭാവവും അവയുടെ നടത്തിപ്പും സംബന്ധിച്ച് ആർക്കുംതന്നെ വ്യക്തതയില്ലാതെ പോകുന്ന കാലഘട്ടമാണിതെന്നു തോന്നുന്നു. വിഘടിത വിഭാഗം എന്നു കരുതുന്നവർ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഒത്താശയോടുകൂടി യാതൊരു നിയമവും ബാധകമല്ലെന്ന രീതിയിൽത്തന്നെ മെത്രാന്മാരെ വാഴിക്കുകയും പള്ളികൾ കയ്യേറുകയും ഭദ്രാസനങ്ങൾ ഉണ്ടാക്കുകയും ഒക്കെ ചെയ്യുന്നുണ്ട്. സമുദായ കേസിന്റെ ആരംഭകാലങ്ങളിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അനാവശ്യമായ കൈകടത്തലുകളെയും അദ്ദേഹത്തിന് അതിനുവേണ്ടി വഴിതെളിച്ചു കൊടുക്കുന്ന സഭയിലെ പ്രമാണിമാർ എന്നു കരുതുന്നവരെയും ഒക്കെ സഭ വളരെ ശക്തമായി ചെറുത്തു തോല്പിച്ചിട്ടുണ്ട്. സഭയുടെ സ്വഭാവം, സ്വാതന്ത്ര്യം, പാത്രിയർക്കീസിന്റെ സ്ഥാനം, കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരം, ട്രസ്റ്റി, സെക്രട്ടറി, എന്നിവരുടെ പ്രവർത്തനങ്ങൾ തുടങ്ങി പല വിഷയങ്ങൾ സംബന്ധിച്ചും സഭയ്ക്ക് ധാരണ ഉണ്ടായിരുന്നുവെന്നും സഭയുടെ ഭരണഘടനയും ഭരണഘടന ഉണ്ടാകുന്നതിനു മുമ്പുള്ള ചരിത്രവും ഒക്കെ സാക്ഷിക്കുന്നുണ്ട്. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ "നിത്യാക്ഷരങ്ങൾ" വായിച്ചാൽ നമ്മുടെ പൂർവ്വീകരുടെ ഉറപ്പും നിശ്ചയദാർഢ്യവും സഭാസ്നേഹവും ഒക്കെ എത്ര വലുതായിരുന്നു എന്നു മനസ്സിലാക്കുന്നതിനു പ്രയാസമുണ്ടാകയില്ല.

പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിക്ക് അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കു കല്പന കൊടുത്തപ്പോൾ 1911-ൽ കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗം പ്രതികരിച്ച രീതി നമുക്ക് ഉദാഹരണമായി സ്വീകരിക്കാവുന്നതാണ്. അസ്സോസിയേഷന്റെ തീരുമാനങ്ങളിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:-

"അബ്ദുള്ളാ പാത്രിയർക്കീസിന്റെ പരസ്യത്തിൽ (മുടക്ക്) മലങ്കര മെത്രാപ്പോലീത്തായെ അപമാനിക്കുന്നതിനു ഹേതുക്കളായി പ്രസ്താവിച്ചിരിക്കുന്ന ആരോപണങ്ങൾ ഒന്നും അടിസ്ഥാനമുള്ളവയല്ലാത്തതും, അവയൊന്നും സത്യത്തിൽ മലങ്കര മെത്രാപ്പോലീത്തായെ അയോഗ്യപ്പെടുത്തുന്നതായി ഈ പൊതുയോഗം വിചാരിക്കുന്നില്ലാത്തതും, ഈ പരസ്യത്തിന് (മുടക്ക്) പാത്രിയർക്കീസിനെ പ്രേരിപ്പിച്ച സത്യകാരണം, മലങ്കരസഭാ സ്വത്തിന്മേൽ സ്വതന്ത്രമായ കർത്തവ്യം ചെയ്യുന്നതിനു പാത്രിയർക്കീസിന് ദീർഘകാലമായുള്ള ആഗ്രഹത്തെ തടയുന്ന ഏക മെത്രാപ്പോലീത്താ ആയി അദ്ദേഹത്തെ വിചാരിച്ചതുകൊണ്ടും, ആ ആഗ്രഹ നിവൃത്തിക്കായി പാത്രിയർക്കീസ് ആവശ്യപ്പെട്ടതുപോലെയുള്ള ഉടമ്പടി അദ്ദേഹം കൊടുക്കാതിരുന്നതു നിമിത്തവുമാകുന്നു എന്ന് ഈ യോഗത്തിന് ബോദ്ധ്യപ്പെട്ടിരിക്കുന്നു.

"മലങ്കര സുറിയാനി സമുദായത്തിന്റെ ന്യായമായ മാനേജിംഗ് കമ്മറ്റിയുടെയും പള്ളികളുടെ പ്രതി പുരുഷന്മാരുടെ സംഘമാകുന്ന അസ്സോസിയേഷൻ യോഗത്തിന്റെയും സത്യമായ ഭൂരിപക്ഷ പ്രകാരം അനുസരിച്ചു മലങ്കര മഹാഇടവകയിൽനിന്നു ന്യായമായ മാർഗ്ഗത്തിൽ അയയ്ക്കുന്ന അപേക്ഷകൾ അനുസരിച്ചല്ലാതെ അന്ത്യോഖ്യാ യാക്കോബായ സഭയുടെ ആലോചനയോടുകൂടി പ്രവർത്തിക്കുന്ന അഗ്രഗണ്യന്റെ ആജ്ഞപോലും സ്വീകാര്യമല്ലാതിരിക്കുന്ന സ്ഥിതിക്ക്, ഈ മഹാഇടവകയുടെ ഭരണഘടനയ്ക്ക് ഭംഗം വരുന്നതായ രീതിയിൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനാധികാരിയെ സ്ഥാനത്തു നിന്നു മാറ്റം ചെയ്യുന്നതിനു താല്പര്യപ്പെടുന്ന രേഖ.... രജിസ്റ്റർ അഞ്ചൽ മുഖാന്തിരം കോട്ടയം പഴയ സെമിനാരിയിൽ വച്ചു മലങ്കര മെത്രാപ്പോലീത്താ

തിരുമേനിക്കു കിട്ടിയതായും ആ രേഖ സാധൂകരിക്കുന്നതിനാൽ കൂട്ടു ട്രസ്റ്റികളായിരുന്നവർ ശ്രമിച്ചു വരുന്നതായും അറിയുന്നതിനാൽ ഈ പൊതുയോഗം അത്യന്തം ഖേദിക്കുന്നു... ഈ രേഖ യാതൊരു വിധത്തിലും അബ്ദുള്ളാ പാത്രിയർക്കീസ് എന്ന സ്ഥാനിയിൽ നിന്ന് സ്വീകാര്യമല്ലെന്നു തീരുമാനം എടുക്കേണ്ടതാണ്." (വാല്യം 1, പേജ് 36).

പാത്രിയർക്കീസിന്റെ നടപടിയെ ശക്തമായി നിഷേധിക്കുന്ന തീരുമാനം വീണ്ടും അസ്സോസിയേഷനിൽ ഉണ്ടായി:- "അബ്ദുള്ളാ പാത്രിയർക്കീസ് ഓരോ ഉദ്ദേശ്യത്തോടുകൂടി മലങ്കര മെത്രാപ്പോലീത്താ മുഖാന്തിരമല്ലാതെ ഏതാനും ഭാരവാഹികളെ സഭയുടെ സംസർഗ്ഗത്തിൽ നിന്ന് അകാരണമായി മുടക്കുന്നതിനു താൽപര്യപ്പെടുന്നതായ രേഖകൾ പുറപ്പെടുവിച്ചിരിക്കുന്നതിനാൽ അദ്ദേഹത്തിൽ നിന്നുണ്ടായ ഈ വിധ പ്രവൃത്തികളെ നിരാകരിക്കുന്നതു കൂടാതെ മേലാലും അങ്ങനെയുള്ള യാതൊരു പ്രവൃത്തികളും സമ്മതിക്കുകയും അംഗീകരിക്കുകയും ചെയ്യുവാൻ പാടില്ലാത്തതാകുന്നു" (വാല്യം 1, പേജ് 38)

1934-ലെ ഭരണഘടന അതേ രീതിയിൽ രൂപം കൊള്ളുന്നതിനു മുമ്പുതന്നെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയിലുള്ള സ്ഥാനം സംബന്ധിച്ചു വിശ്വാസികളുടെ ഇടയിൽ വ്യക്തത ഉണ്ടായിരുന്നു. മലങ്കരസഭാ മാനേജിംഗ് കമ്മറ്റിയുടെ തീരുമാനങ്ങൾക്കു വിപരീതമായി പ്രവർത്തിച്ചുകൊണ്ട്, കീഴ്വഴക്കങ്ങൾക്കും റോയൽ കോർട്ടു വിധികൾക്കും വിരോധമായി, മലങ്കരസഭയിൽ മേലുള്ള പാത്രിയർക്കീസിന്റെ അധികാരത്തെ അനാവശ്യമായി ഉറപ്പിക്കാൻ ശ്രമിച്ച കൂട്ടു ട്രസ്റ്റിമാരെ മാറ്റുന്നതു സംബന്ധിച്ച തീരുമാനവും ഈ പൊതുയോഗം കൈക്കൊണ്ടു. (വാല്യം 1, പേജ്. 39)

സഭ എപ്പിസ്ക്കോപ്പലാണെന്ന ചിന്ത പ. വട്ടശ്ശേരിൽ തിരുമേനിക്കും സമകാലീനരായ വിശ്വാസികൾക്കും ഉണ്ടായിരുന്നു. അടിസ്ഥാനപരമായ ആ ചിന്തയെ മാറ്റി മറിക്കത്തക്കരീതിയിൽ അൽമായ നേതാക്കൾ ആരുംതന്നെ പ്രവർത്തിച്ചിട്ടില്ല. അഥവാ, പ്രവർത്തിച്ചാൽ അവർ എത്ര വലിയവരായാലും അവരെ നീക്കം ചെയ്യുന്ന രീതിയിൽ തീരുമാനങ്ങൾ എടുത്തിട്ടുമുണ്ട്.

കൂട്ടു ട്രസ്റ്റിമാരെ മലങ്കര മെത്രാപ്പോലീത്തായുടെ അതേ അധികാരമുള്ളവർ എന്ന നിലയിലല്ല നിയമിച്ചാക്കിയിട്ടുള്ളത്. അവരുടെ സ്ഥാനം മലങ്കര മെത്രാപ്പോലീത്തായുടെ സഹായികൾ എന്ന നിലയിൽ മാത്രമാണ്. അവരുടെ തെരഞ്ഞെടുപ്പ്, അധികാരം എന്നിവയെക്കുറിച്ചു ഭരണഘടനയിൽ വിവക്ഷയുണ്ട് (Article 96, 98, 99).

96:- മലങ്കര മെത്രാപ്പോലീത്തായോടുകൂടി വട്ടിപ്പണം, കോട്ടയം സെമിനാരി, ഇതുകളുടെയും ഇതുകളിൽ നിന്നുള്ള ആദായത്തിന്റെയും ട്രസ്റ്റിമാരായി രണ്ടുപേർ ഉണ്ടായിരിക്കേണ്ടതും അവരിൽ ഒരാൾ പട്ടക്കാരനും മറ്റേയാൾ അയ്മേനിയും ആയിരിക്കേണ്ടതുമാണ്.

98:- മേൽപറഞ്ഞവ ഒഴിച്ചുള്ള സമുദായ സ്വത്തുക്കളുടെ ട്രസ്റ്റി മലങ്കര മെത്രാപ്പോലീത്താ ആകുന്നു.

99:- കൂട്ടു ട്രസ്റ്റികളെ അസ്സോസിയേഷൻ തെരഞ്ഞെടുക്കേണ്ടതാണ്. യാതൊരു കാരണവും പറയാതെ കൂട്ടു ട്രസ്റ്റികളെ മാറ്റി വേറെ ട്രസ്റ്റികളെ ആക്കുന്നതിന് അസ്സോസിയേഷന് അധികാരം ഉള്ളതാകുന്നു.

(നിത്യാക്ഷരങ്ങൾ വാല്യം 3, പേജ് 450)

ഇവിടെ നാം പഠിക്കേണ്ട ചില പാഠങ്ങൾ ഉണ്ട്:-

1. സഭ എപ്പിസ്ക്കോപ്പൽ ആണെന്ന സത്യം. മലങ്കര അസോസ്സിയേഷനിൽ അത്മായ പങ്കാളിത്തം വർദ്ധിപ്പിക്കുന്ന രീതിയിൽ വന്ന സുപ്രിം കോടതി വിധി പ്രത്യക്ഷത്തിൽ നല്ലതാണ് എന്നു തോന്നാമെങ്കിലും എപ്പിസ്ക്കോപ്പസിയും വിശ്വാസികളുടെ തുല്യമായതും ക്രിയാത്മകവുമായ പങ്കാളിത്തമുള്ള ജനാധിപത്യ സ്വഭാവവും ഒരുമിച്ചു കൊണ്ടുപോകുവാൻ അതു പല തടസ്സങ്ങളും സൃഷ്ടിച്ചേക്കാവുന്നതാണ്. വ്യവഹാരങ്ങളുടെയും മറ്റും നടത്തിപ്പുകാർ ഈ വിഷയത്തിൽ ശ്രദ്ധ ചെലുത്തുന്നതു നല്ലതായിരിക്കും.

2. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയുടെ മേലുള്ള അധികാരമെന്നതു മലങ്കര അസ്സോസിയേഷന്റെ തീരുമാനങ്ങൾക്കു വിധേയമായിരിക്കേണ്ടതാണ്. നിയമ സാധുതയുള്ള അസ്സോസിയേഷന്റെ അംഗീകാരമില്ലാതെ ഏതെങ്കിലും സ്വാർത്ഥമതികളായ വ്യക്തികളുടെയോ സമൂഹങ്ങളുടെയോ താൽപര്യങ്ങൾക്കു വഴങ്ങി പാത്രിയർക്കീസ് കാട്ടിക്കൂട്ടുന്ന ഓരോ നടപടികളിലും തുല്യ അളവിലെങ്കിലും പ്രതികരിക്കുവാൻ മലങ്കരസഭാ നേതൃത്വത്തിനു കഴിയണം. 1995-ലെ സുപ്രീം കോടതി വിധിക്കു ശേഷം മലങ്കരസഭയിൽ ഉണ്ടായിട്ടുള്ള സംഭവങ്ങളെല്ലാം നിയമ സാധുത ഉള്ളവരുടെ കഴിവില്ലായ്മയുടെയും നിയമ സാധുത ഇല്ലാത്തവരുടെ തീരുമാന ശക്തിയുടെയും പ്രതികരണങ്ങളാണ്. ഇതിനു പരിഹാരം കാണുവാൻ സഭാ നേതൃത്വം സമയബന്ധിതമായി ശ്രദ്ധിക്കണം.

3. സഭ ദൈവത്തിന്റേതാണെന്നും സഭയുടെ ഇംഗിതത്തിനു വിപരീതമായി പ്രവർത്തിക്കുന്നവരെ അവർ ആരായിരുന്നാലും ചെറുത്തു തോൽപിക്കും എന്നുമുള്ളതീരുമാനശക്തി സഭാ നേതൃത്വത്തിനുണ്ടാകണം. മലങ്കര സഭയെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ അടിയറവയ്ക്കാൻ ശ്രമിച്ച കൂട്ടുട്രസ്റ്റിമാരെ മാറ്റി പകരം പുതിയ ആളുകളെ കൊണ്ടുവന്ന ധൈര്യത്തിന്റെ ചരിത്രമുള്ള സഭയാണിതെന്ന് ഇന്നത്തെ സഭാ നേതൃത്വവും അസ്സോസിയേഷൻ അംഗങ്ങളായിരിക്കുന്നവരും ചിന്തിക്കണം. (നിത്യാക്ഷരങ്ങൾ വാല്യം 1, പേജ് 39-40) ❖

# ഏഴ് എന്ന വിശുദ്ധ സംഖ്യ

വി. കെ. തമ്പി, കണ്ണംകോട്, അടൂർ

ഏഴ് പൂർണതയുടെ സംഖ്യയായാണ് അറിയപ്പെടുന്നത്. അതുകൊണ്ട് ഇതിനെ ഒരു വിശുദ്ധ സംഖ്യയായി കരുതുന്നു. ഉല്പത്തി പുസ്തകത്തിൽ പ്രപഞ്ച സൃഷ്ടിയെക്കുറിച്ച് വിവരിക്കുമ്പോൾ ആറു ദിവസം പ്രവൃത്തി ചെയ്തതിനു ശേഷം ഏഴാം ദിവസം പ്രവൃത്തിയിൽ നിന്നും നിവർത്തനായി ദൈവം ഏഴാം ദിവസത്തെ ശുദ്ധീകരിച്ചു. (ഉല്പത്തി 2:3)

**പത്രോസ് അപ്പോസ്തോലൻ കർത്താവിനോടു ചോദിച്ചു കർത്താവേ സഹോദരൻ പിഴച്ചാൽ അവനോട് ഏഴു വട്ടം അല്ലയോ ക്ഷമിക്കേണ്ടത് കർത്താവു പറഞ്ഞു' ഏഴല്ല ഏഴ് എഴുപതു വട്ടം എന്നു ഞാൻ നിന്നോടു പറയുന്നു.**

ഇസ്രായേൽ മക്കൾ 430 വർഷക്കാലം മിസ്രയീമിൽ അടിമകളായി പാർത്തു. മിസ്രയീമിലെ അടിമത്വത്തിൽ നിന്നും ദൈവം അവരെ വിടുവിച്ചു. മോശ എന്ന വിമോചകന്റെ നേതൃത്വത്തിൽ അവർ ഭൗമിക കനാനിലേക്കു യാത്ര തിരിച്ചു. 40 വർഷക്കാലം കനാൻദേശം ലക്ഷ്യമാക്കി സഞ്ചരിച്ചു. വഴിക്ക് 42 സ്ഥലങ്ങളിൽ കൂടാരമടിച്ചു പാർത്തു. മിസ്രയീമിൽ നിന്നും കനാനിലെത്തുന്നതിനായി ദൈവജനം പ്രധാനമായി 7 കാര്യങ്ങളാണ് ചെയ്തത്. അവർ (1) മിസ്രയീം വിട്ടു. (2) ചെങ്കടൽ കടന്നു (3) മരുഭൂമിയിൽ പ്രവേശിച്ചു. (4) മന്നാ ഭക്ഷിച്ചു. (5) പാറയിൽ നിന്നു ജലം കുടിച്ചു. (6) അമാലേക്കിനെ ജയിച്ചു (7) യോർദ്ദാൻ നദി കടന്നു.

ക്രിസ്ത്യാനികൾ സഞ്ചാരികളുടെ കൂട്ടമാണ്. ഇവിടെ നമുക്ക് നിലനിൽക്കുന്ന നഗരങ്ങളില്ല. സ്വർഗീയ കനാൻ ലക്ഷ്യമാക്കി നീങ്ങുന്ന രണ്ടാം യിസ്രയേലാകുന്ന നാമും പ്രധാനമായി 7 കാര്യങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. (1) മിസ്രയീമാകുന്ന ഈ ലോകം വിടണം (2) വിശുദ്ധ കുമ്പസാരത്തിൽ കൂടി ചെങ്കടലാകുന്ന പാപ സമുദ്രം നീന്തി കടക്കണം (3) വിശ്വാസ ജീവിതമാകുന്ന മരുഭൂമിയിൽ പ്രവേശിക്കണം (4) വി. കുർബ്ബാനയാകുന്ന മന്നാ ഭക്ഷിക്കണം. (5) തിരുവചനമാകുന്ന ജലം കുടിക്കണം (6) ശത്രുവാകുന്ന പിശാചിനെ ജയിക്കണം (7) മരണമാകുന്ന യോർദ്ദാൻ നദികടന്ന് അക്കരെ സ്വർഗീയ കനാൻ ദേശത്ത് എത്തിച്ചേരണം.

യേശു ക്രിസ്തു കുരിശിൽ കിടന്നുകൊണ്ട് ഏഴുവചനങ്ങൾ മൊഴിഞ്ഞതായാണ് സുവിശേഷങ്ങളിൽ രേഖപ്പെടുത്തുന്നത്. 23-ാം സങ്കീർത്തനം മുതൽ 30-ാം സങ്കീർത്തനം വരെയുള്ള വേദഭാഗങ്ങളിൽ കുരിശിലെ ഏഴുമൊഴികൾ മുന്നമെ രേഖപ്പെടുത്തിയിട്ടുണ്ട്. പിതാവേ ഞാൻ എന്റെ ആത്മാവിനെ തൃക്കൈയ്യിൽ ഏൽപ്പിക്കുന്നു എന്ന ശുഭചിന്തയോടെയാണ് കുരിശിലെ മൊഴികൾ അവസാനിക്കുന്നത്.

സഭ യേശു ക്രിസ്തുവിന്റെ ശരീരമാണെന്ന് പൗലോസ് അപ്പോസ്തോലൻ രേഖപ്പെടുത്തിയിരിക്കുന്നു. കുഞ്ഞാടിനായി കല്ല്യാണം നിശ്ചയിക്കപ്പെട്ട വി. സഭ അതിന്റെ കൂദാശകളും ഏഴ് എന്ന് നിജപ്പെടുത്തിയിട്ടുണ്ട്. (1) വി. മാമോദീസാ (2) വി. മൂറോൻ (3) വി. കുർബ്ബാന (4) വി. കുമ്പസാരം (5) വി. വിവാഹം (6) വി. പട്ടത്വം (7) രോഗികളുടെ വി. തൈലാഭിഷേകം

അന്താരാഷ്ട്ര നിയമമനുസരിച്ച് രാത്രി 12 മണിമുതൽ പിറ്റേ ദിവസം 12 മണിവരെയാണ് ഒരു ദിവസം. കാനോനിക നിയമമനുസരിച്ച് വൈകിട്ട് 6 മണി മുതൽ പിറ്റേ ദിവസം വൈകിട്ട് 6 മണി വരെ ഒരു ദിവസമായി കണക്കാക്കുന്നു. യഹൂദന്മാരുടെ ഒരു ദിവസം രാവിലെ 6 മണി മുതൽ പിറ്റേ ദിവസം രാവിലെ 6 മണി വരെയാണ്. യാമ പ്രാർത്ഥനകൾ 7 എന്ന് സഭ ക്രമീകരിച്ചിട്ടുണ്ട്. കാനോനിക നിയമമനുസരിച്ചാണ് യാമ പ്രാർത്ഥന ക്രമീകരിച്ചിരിക്കുന്നത്. കർത്താവിന്റെ പീഡാനുഭവങ്ങളുമായി ബന്ധപ്പെട്ടാണ് യാമ പ്രാർത്ഥന ക്രമീകരിച്ചിരിക്കുന്നത്.

ബൈബിളിൽ ഏഴു മറിയമാരുടെ പേരു പറഞ്ഞിരിക്കുന്നു. ഇതിൽ റോമിലെ സഭയ്ക്കു വേണ്ടി അദ്ധ്വാനിച്ച ഒരു മറിയയും ഉണ്ട് (റോ. 16:6) സഭയിൽ സ്ത്രീകൾ ആദിമ കാലം മുതൽക്കേ പ്രവർത്തിച്ചിരുന്നു. ഉയർത്തെഴുന്നേറ്റവനായ ക്രിസ്തുവിന്റെ ഏഴു മൊഴികളിൽ അവസാനത്തേത് 'ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടു കൂടെയുണ്ട്' എന്നാണ്.

യഹോവയായ ദൈവം മോശയിലൂടെ തന്റെ ജനത്തിനു നൽകിയ കല്പനകളിൽ നാലമത്തേത് 'ഏഴാം ദിവസം നിന്റെ ദൈവമായ യഹോവയുടെ ശബത്ത് നാളിനെ ശുദ്ധീകരിപ്പാൻ ഓർക്ക എന്നാണ്. ആറു ദിവസം വേല ചെയ്ക; ഏഴാം ദിവസം നിന്റെ കാളയും കഴുതയും വിശ്രമിപ്പാനും നിന്റെ ദാസിയുടെ പുത്രനും പരദേശിയും ആശ്വസിപ്പാനും വേണ്ടി നീ സ്വസ്ഥമായിരിക്കേണം എന്ന് പുറപ്പാടു പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു. ശബത്ത് സ്വസ്ഥ ദിവസം എന്നതിനേക്കാൾ സൃഷ്ടിയുടെ മകുടമാണ്. God in Creation: An ecological Doctrine of cre-

ation എന്ന പുസ്തകത്തിൽ ശബത്ത് സൃഷ്ടിയുടെ മകുടം എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. തുടർച്ചയായ ആറു വർഷത്തെ അദ്ധ്വാനത്തിനു ശേഷം ഏഴാം വർഷം യഹോവയ്ക്കായി ഭൂമിക്കു വിശ്രമം നൽകണം. ഭൂമി മനുഷ്യർക്കു വേണ്ടി മാത്രമുള്ളതല്ല മറിച്ച് സർവ്വ സൃഷ്ടിക്കും വേണ്ടിയുള്ളതാണ്.

ആദിമ സഭയിൽ ഏഴു ശെമ്മാശൻമാരുണ്ടായിരുന്നു (അ. പ്ര. 6:5) സ്തെഫാനോസ്, ഫിലിപ്പോസ്, പ്രൊഖൊരൊസ്, നിക്കാനോർ, തിമോൻ, പർമ്മെനാസ്, നിക്കൊലാവൊസ്, പുതിയ നിയമത്തിൽ മുൾക്കിരീടം, വാടാത്ത കിരീടം, പ്രശംസാ കിരിടം, നീതിയുടെ കിരീടം, തേജസ്സിന്റെ കിരീടം, ജീവ കിരീടം, പൊൻ കിരീടം ഇങ്ങനെ ഏഴു പ്രധാന കിരീടങ്ങളുടെ പേരു പറഞ്ഞിട്ടുണ്ട്.

പത്രോസ് അപ്പോസ്തോലൻ കർത്താവിനോടു ചോദിച്ചു കർത്താവേ സഹോദരൻ പിഴച്ചാൽ അവനോട് ഏഴു വട്ടം അല്ലയോ ക്ഷമിക്കേണ്ടത് കർത്താവു പറഞ്ഞു' ഏഴല്ല ഏഴ് എഴുപതു വട്ടം എന്നു ഞാൻ നിന്നോടു പറയുന്നു. യഹൂദൻമാരുടെ നിയമമനുസരിച്ച് സഹോദരൻ പിഴച്ചാൽ അവനോട് ഏഴുവട്ടം ക്ഷമിക്കണം. എന്നിട്ടും അവൻ നന്നാകുന്നില്ലെങ്കിൽ അവനെ ക്കുറിച്ചുള്ള പ്രതീക്ഷ കൈ വിടാം. ഈ നിയമം ഓർത്തുകൊണ്ടാണ് പത്രോസ് കർത്താവിനോട് അപ്രകാരം ചോദിച്ചത്.

ഫറവോൻ കണ്ട സ്വപ്നത്തിൽ രൂപ ഗുണവും മാംസ പുഷ്ടിയുമുള്ള ഏഴു പശുക്കൾ നദിയിൽ നിന്നു കയറി, ഞാങ്ങണയുടെ ഇടയിൽ മേഞ്ഞു കൊണ്ടിരുന്നു. അവയുടെ പിന്നാലെ മെലിഞ്ഞും വിരൂപമായുമുള്ള വേറെ ഏഴു പശുക്കൾ നദിയിൽ നിന്നും കയറി, നദീ തീരത്തു മറ്റെ പശുക്കളുടെ അരികെ നിന്നു. മെലിഞ്ഞും വിരൂപമായുള്ള പശുക്കൾ രൂപ ഗുണവും മാംസ പുഷ്ടിയുമുള്ള ഏഴു പശുക്കളെ തിന്നുകളഞ്ഞു. ഫറവോൻ ഉറക്കത്തിൽ നിന്നും ഉണർന്നു. അവൻ പിന്നെയും ഉറങ്ങി, രണ്ടാമതും ഒരു സ്വപ്നം കണ്ടു. പുഷ്ടിയുള്ളതും നല്ലതുമായ ഏഴു കതിർ ഒരു തണ്ടിൽ നിന്നു പൊങ്ങി വന്നു. അവയുടെ പിന്നാലെ നേർത്തും കിഴക്കൻ കാറ്റിനാൽ കരിഞ്ഞു മിരിക്കുന്ന ഏഴു കതിർ പൊങ്ങി വന്നു. നേർത്ത ഏഴുകതിരുകൾ പുഷ്ടിയും മണിക്കരുത്തുമുള്ള ഏഴു കതിരുകളെ വിഴുങ്ങിക്കളഞ്ഞു. വ്യക്തികൾക്കായാലും കുടുംബത്തിനായാലും രാജ്യത്തിനായാലും ഐശ്വര്യവും സമൃദ്ധിയും എല്ലാക്കാലത്തും ഒരുപോലെ നില നിൽക്കുകയില്ല. അതുകൊണ്ട് സമ്പത്തും ഐശ്വര്യവും നിറഞ്ഞു നിൽക്കുന്ന കാലത്ത് തൊട്ടു പുറകെ സന്താപവും ക്ഷാമവും വൃദ്ധിക്ഷയവും ഉണ്ടാകുമെന്നറിഞ്ഞ് അഹങ്കരിക്കാതെ ഭാവിയിലേക്കുള്ള കരുതലോടെ ജീവിക്കണം.

യെരിഹോ, മതിലുകളാൽ ചുറ്റപ്പെട്ട ഒരു പട്ടണമായിരുന്നു. ഏഴു പുരോഹിതൻമാർ യഹോവയുടെ നിയമ പെട്ടകവും വഹിച്ച് കാഹളമൂതികൊണ്ട് 6 ദിവസം മതിൽ ചുറ്റി. ഏഴാം ദിവസം ഏഴ് പ്രാവശ്യം മതിൽ ചുറ്റിയപ്പോൾ മതിൽ ഇടിഞ്ഞു വീഴുകയും യിസ്രായേൽ ജനം പട്ടണത്തിനുള്ളിൽ കടക്കുകയും ചെയ്തുവെന്ന് യോശുവയുടെ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. അപ്പവും മീനും കൊണ്ട് ആയിരങ്ങളെ പോഷിപ്പിച്ച സംഭവം നാലു സുവിശേഷങ്ങളിലും ഒരുപോലെ രേഖപ്പെടുത്തിയിട്ടുണ്ട്. കർത്താവിന്റെ പരസ്യ ശുശ്രൂഷാ കാലത്താണ് ഈ അത്ഭുതം പ്രവർത്തിച്ചത്. ആദ്യമായി എഴുതപ്പെട്ട സുവിശേഷം മർക്കോസിന്റെ സുവിശേഷമാണ്. സുവിശേഷ പുസ്തകങ്ങളിൽ ഏറ്റവും ചെറുതും ഇതു തന്നെ. മർക്കോസിന്റെ സുവിശേഷത്തിൽ ഏഴ് അപ്പവും രണ്ടു മീനും എന്നാണ് എഴുതിയിരിക്കുന്നത്. ഏഴ് ഒരു വൈദിക സംഖ്യയായതുകൊണ്ടും അപ്പം തിന്ന് ജനം തൃപ്തരായതുകൊണ്ടുമായിരിക്കാം മർക്കോസ് ഈ പൂർണതയുടെ സംഖ്യ ഉപയോഗിക്കുവാനിടയായത്.

പുരോഹിതൻമാരുടെ തൊപ്പിയിൽ ഏഴ് അടയാളങ്ങൾ ഉണ്ട്. ഇത് പൗരോഹിത്യത്തിന്റെ പൂർണ്ണതയായ ഏഴ് പട്ടത്വത്തെ കുറിക്കുന്നു. ഓർത്തഡോക്സ് സഭയിൽ ആദ്യത്തെ 5 പട്ടം ഒന്നിച്ചാണ് നൽകുന്നത്. അഞ്ചാമത്തെ പട്ടം കഴിയുമ്പോൾ കല്യാണം കഴിക്കേണ്ടവർക്ക് കല്യാണം കഴിക്കാം. ആറാമത്തെ പട്ടം പൂർണ്ണ ശെമ്മാശ്ശൻ ആണ്. ഈ പട്ടം കിട്ടിക്കഴിഞ്ഞാൽ പിന്നീട്, വിവാഹം പാടില്ല. വസ്ത്രത്തിൽ ധരിക്കുന്ന 'ഊറാറാ' ഓരോ പട്ടം കഴിയുമ്പോഴും വ്യത്യസ്തമായിരിക്കും. ഏഴാമത്തെ പട്ടമാണ് വൈദിക പട്ടം. 'Divine staircase' എന്ന പ്രസിദ്ധമായ ഒരു പുസ്തകമുണ്ട്. പുസ്തകത്തിന്റെ രചയിതാവ് ഭൂമിയിൽ നിന്നും സ്വർഗ്ഗത്തിലേക്കു ചാരിയിരിക്കുന്ന ഒരു ഗോവേണിയെക്കുറിച്ച് പറയുന്നു. അതിന് ഏഴ് പടികൾ ഉണ്ട്. ഈ ഏഴുപടികളും ചവിട്ടികയറിച്ചെന്നെങ്കിൽ മാത്രമേ സ്വർഗ്ഗത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയുള്ളൂ.

ഈ പ്രവചനത്തിന്റെ വാക്കുകളെ വായിച്ചു കേൾപ്പിക്കുന്നവനും കേൾക്കുന്നവരും അതിൽ എഴുതിയിരിക്കുന്നതു പ്രമാണിക്കുന്നവരും ഭാഗ്യവാൻമാർ (വെളി. 1:3) റോമാ ചക്രവർത്തിയായിരുന്ന ഡൊമീഷ്യന്റെ കാലത്ത് ചക്രവർത്തിആരാധന വ്യാപകമാക്കി. തന്നെ കർത്താവും ദൈവവുമെന്നു വിളിച്ചാരാധിക്കണമെന്ന് അദ്ദേഹം ജനങ്ങളോടാവശ്യപ്പെട്ടു. എതിർത്തു നിന്ന ക്രിസ്ത്യാനികൾക്ക് ധാരാളം പീഡനങ്ങൾ അനുഭവിക്കേണ്ടതായി വന്നു. യോഹന്നാൻ ശ്ലീഹായെ പത്മോസ് ദ്വീപിലേക്കു നാടു കടത്തി. കർതൃ ദിവസത്തിൽ ആരാധനയിൽ സംബന്ധിക്കാൻ കഴിയാത്തതിനാൽ ആത്മ വിവശതയിലായ യോഹന്നാൻ സ്വർഗീയ ദർശനം കണ്ടുകൊണ്ട് വെളിപാടു പുസ്തകം എഴുതി അത്യുന്നതനും മഹത്വവാനുമായ ക്രിസ്തുവിനെ ഏഴു നില വിളക്കുകളുടെ നടുവിൽ ദർശിക്കുന്നു. അവന്റെ വലങ്കയ്യിൽ ഏഴു നക്ഷത്രം ഉണ്ട്, ഏഴു നക്ഷത്രം ഏഴു സഭകളുടെ ദൂതൻമാരാകുന്നു. ഏഴു നിലവിളക്ക് ഏഴ് സഭകൾ ആകുന്നു. ഏഷ്യാ മൈനറിലുള്ള ഏഴു സഭകൾക്കുള്ള കത്ത് ആക്ഷരികമായിത്തന്നെ എടുക്കാവുന്നതാണ്. വേറെ സഭകൾ ഇല്ലാഞ്ഞിട്ടല്ല. ഏഴ് എന്നുള്ളത് പൂർണതയുടെ ഒരു സംഖ്യ ആയി എടുത്തിരിക്കുന്നു. സിംഹാസനത്തിൽ ഇരിക്കുന്നവന്റെ വലങ്കൈയ്യിൽ അകത്തും പുറത്തും എഴുത്തുള്ളതായി ഏഴു മുദ്രയാൽ മുദ്രയിടപ്പെട്ടോരു പുസ്തകം കണ്ടു. (വെളി. 5:1) പുസ്തകം തുറക്കുന്നതിന് യോഗ്യ തയുള്ള ദാവീദു ഗോത്രത്തിലെ ജയം പ്രാപിച്ച കുഞ്ഞാടിന് ഏഴു കൊമ്പും സർവ്വ ഭൂമിയിലേക്കും അയച്ചിരിക്കുന്ന ഏഴു ദൈവാത്മാക്കൾ ആയ ഏഴു കണ്ണും ഉണ്ട്. (വെളി. 5:7).

❖

സി. എം. വർഗീസ്, ചാത്തുരുത്തി

# പരുമല തിരുമേനിയുടെ ജന്മഗൃഹം

പരുമലതിരുമേനിയുടെ ജന്മഗൃഹമായ "ചാത്തുരുത്തി തറവാട്" മുളന്തുരുത്തിയിലാണ് സ്ഥിതിചെയ്യുന്നത്. മുളന്തുരുത്തി കോട്ടയം റോഡിൽ, തിരുമേനിയുടെ സ്മാരക കുരിശിൻ തൊട്ടിക്കും പെരുമ്പള്ളി പള്ളിക്കും മദ്ധ്യേ പടിഞ്ഞാറോട്ടു പോകുന്ന ചാത്തുരുത്തി താഴം റോഡിലൂടെ ഒരു ഫർലോങ് ചെല്ലുമ്പോൾ ചാത്തുരുത്തി തറവാടിന്റെ "പടിപ്പുര" കാണാം. വടക്കുവശത്തേക്ക് ദർശനമുള്ള വീടിന്റെ മുൻവശത്തുതന്നെയാണ് പടിപ്പുര.

വടക്കും പടിഞ്ഞാറും ഭാഗങ്ങളിൽ പാടശേഖരങ്ങളാണ്. പടിഞ്ഞാറു ഭാഗത്തുള്ള പാടങ്ങളുടെ അവസാനമെത്തുമ്പോൾ തെക്കു വടക്കായി ഒഴുകുന്ന ഒരു ചെറിയ പുഴയുണ്ട് (കോണത്തുപുഴ). പഴയ കൊച്ചി സംസ്ഥാനത്തിൽ പെട്ട മുളന്തുരുത്തിയേയും തിരുവിതാംകൂർ സംസ്ഥാനത്തിൽപെട്ട ഉദയം പേരൂരിനേയും തമ്മിൽ വേർ തിരിക്കുന്നതാണ് ഈ പുഴ. തറവാടിന്റെ തെക്കു വശത്തുള്ള വീട്ടിൽ തിരുമേനിയുടെ സഹോദര പുത്രന്റെ പിൻ തലമുറക്കാർ താമസിക്കുന്നു.

യാത്രാ സൗകര്യങ്ങളില്ലാതിരുന്ന കാലത്ത് (1950–നു മുൻപ്) ചാത്തുരുത്തി കുടുംബക്കാർ പരുമല തീർത്ഥാടനം നടത്തിയിരുന്നത് കെട്ടുവള്ളത്തിലായിരുന്നു. തറവാട്ടിലെ കാരണവരും കുടുംബവും മറ്റു ശാഖകളിൽ നിന്നുള്ള ആളുകളും രണ്ടു വേലക്കാരുമായി തറവാടിനടുത്തുള്ള പുഴയിലൂടെ പരുമലയ്ക്കു പോകുമായിരുന്നു. പെരുന്നാളിനു രണ്ടു മൂന്നു ദിവസം മുമ്പ് യാത്ര തിരിച്ചാൽ പെരുന്നാൾ കഴിഞ്ഞ് മൂന്നു ദിവസം കഴിഞ്ഞേ മടങ്ങുകയുള്ളു.

ഇപ്പോഴുള്ള തറവാട് 1893–ൽ പുതുക്കി പണിയിച്ചിട്ടുള്ളതാണ്. തിരുമേനിയുടെ കാലത്ത് അദ്ദേഹത്തിന്റെ പ്രത്യേക നിർദ്ദേശങ്ങളനുസരിച്ച് ആത്മീയ അനുഷ്ഠാനങ്ങളോടെയാണ് പണി ആരംഭിച്ചത്.

1892 ഫെബ്രു. 24–ന് തിരുമേനി നിരണത്തു നിന്നും അയച്ച കല്പനയുടെ പകർപ്പ് താഴെ ചേർക്കുന്നു.

"കല്ലൂറൂശ്മമാ ചെയ്തത് ഇപ്പോൾ അവിടെ എത്തിയിരിക്കുകയല്ലോ–ആ എഴുത്തിൽ പറയുന്നതുപോലെ സ്ഥാപിക്കുന്നതു കൂടാതെ – പിതാവായി ഇട്ടിട്ടുള്ളത് മാറി അടിസ്ഥാനപ്പെടുത്തുകയാകുന്നു. അതിനാൽ വളരെ ഭയത്തോടു കൂടി ആയിരിക്കണം. ഒന്നാമത് തങ്ങൾ ചെയ്തിട്ടുള്ളതായ പാപങ്ങളെക്കുറിച്ച് ദൈവത്തോടു കരഞ്ഞും അതൊക്കെയും ഓർത്ത് അനുതപിച്ചു. പട്ടക്കാരന്റെ അടുക്കൽ പറഞ്ഞു കുമ്പസാരിച്ചും ദൈവത്തിൽ നിന്നു പാപ പൊറുതി ഏറ്റു ശുദ്ധമായും ഭവനത്തിലുള്ള എല്ലാവരേയും ശുദ്ധമാക്കുകയും അതിന് അവരോട് ദൈവത്തിൽ ശരണപ്പെട്ടും വലിപ്പത്തിൽ നിന്നും നിഗളത്തിൽ നിന്നും അകന്നും ആയിരിപ്പാൻ പ്രത്യേകം ഓർമ്മപ്പെടുത്തുന്നതും കൂടാതെ തമ്പുരാനെപ്പെറ്റ അമ്മയുടെയും മാർതോമ്മാ ശ്ലീഹായുടേയും നാമത്തിലും നമ്മുടെ അപ്പന്റെ നാമം പറഞ്ഞും ഇങ്ങനെ മൂന്നു കുർബ്ബാന ചൊല്ലിച്ച് തങ്ങൾ കുമ്പസാരിച്ചു കുർബാന കൈക്കൊണ്ടും പുര പൊളിച്ച് അടിസ്ഥാനം ചെയ്യാൻ തുടങ്ങണം. ഇതാകുന്നു നമ്മുടെ താല്പര്യം. അപ്പോൾ ദൈവം അനുഗ്രഹിക്കും. ദൈവത്തിന്റെ വാസം അതിൽ ഉണ്ടാകും."

എന്ന് 1892 കുംഭം 12–ന് വെള്ളിയാഴ്ച നിരണത്തു പള്ളിയിൽ നിന്നും (ഒപ്പ്)

* തിരുമേനി പട്ടമേറ്റ ശേഷമാണ് തിരുമേനിയുടെ വീട് പൊളിച്ചു പണിതത്. അതാണ് ഇപ്പോഴുള്ള ചാത്തുരുത്തി കുടുംബം. ആ വീടിന്റെ നാലു കോണിലും സ്ഥാപിക്കാനായി തിരുമേനി ഉർശൂമ ചെയ്തു കൊടുത്തയച്ച കല്ലു കാര്യമാണ് പരാമർശം.

തിരുമേനിയുടെ കല്പന പ്രകാരം കുടുംബാംഗങ്ങൾ പ്രവർത്തിച്ചുവെന്ന് കരുതാവുന്നതാണ്. വീടു പണിയുന്നതിനു മുൻപുതന്നെ അതിൽ താമസിക്കാൻ ഉദ്ദേശിക്കുന്ന ആളുകളുടെ ശുദ്ധീകരണത്തിന് തിരുമേനി വളരെ പ്രാധാന്യം കല്പിച്ചിരുന്നു. കുടുംബാംഗങ്ങളുടെ ശുദ്ധീകരണത്തോടെ ഭവനവും ശുദ്ധീകരിക്കപ്പെടുന്നതായി കരുതുന്നു. തന്മൂലം ഭവനത്തിന് ദൈവാനുഗ്രഹവും ദൈവ സാന്നിദ്ധ്യവും ലഭ്യമാകുന്നു.

തിരുമേനിയുടെ സഹോദര പുത്രനായ ഐപ്പോരയുടെ കാലത്ത് പ്രത്യേകിച്ചും അദ്ദേഹത്തിന്റെ അന്ത്യ സമയത്ത് വളരെയേറെ തിരുമേനിമാരും വൈദികരും ഈ ഭവനത്തിൽ വന്ന് പ്രാർത്ഥന നടത്തിയിട്ടുണ്ട്. അദ്ദേഹത്തിന് അന്ത്യ കൂദാശ നല്കാനായി അഭിവന്ദ്യ ഔഗേൻ ബാവാ തിരുമേനി വരികയും പിന്നീടുള്ള കർമ്മങ്ങൾക്കു മുളന്തുരുത്തി പള്ളിയിലെ വൈദികരെ ചുമതലപ്പെടുത്തുകയും ചെയ്തത് ഓർക്കുന്നു. ഈ തറവാടു കാണുവാനായി ധാരാളം ആളുകൾ പല സമയത്തായി വന്നു പോകാറുണ്ട്.

രണ്ടു വർഷം മുൻപ് വെട്ടിക്കൽ ദയറായിൽ നിന്നും പരുമലക്കു കൊണ്ടുപോയ 'ദീപശിഖ' തറവാട്ടിൽ കൊണ്ടുവയ്കയും ഇവിടത്തെ വിളക്കിൽ ദീപം കൊളുത്തുകയും ചെയ്തു.

2000 ഒക്ടോ. 26–നു നടത്തിയ ദീപശിഖാ പ്രയാണത്തിനു ശേഷം അന്നുതന്നെ പ. കാതോലിക്കാ ബാവായും നിയുക്ത കാതോലിക്കാ ബാവായും തറവാട്ടിൽ വരികയും പ്രാർത്ഥന നടത്തുകയും ചെയ്തിരുന്നു. അന്ന് കുടുംബാംഗങ്ങളെല്ലാം ഇവിടെ സന്നിഹിതരായിരുന്നു. പ. ബാവാ തിരുമേനി, കുടുംബാംഗങ്ങളെയെല്ലാം കൈമുത്തിക്കുകയും "അനുഗ്രഹിക്കപ്പെട്ട ഭവനം" "അനുഗ്രഹിക്കപ്പെട്ട ഭവനം" എന്നു പറഞ്ഞ് ആശിർവദിക്കുകയും ചെയ്തു.

പരുമല തിരുമേനിയുടെ ജന്മദേശവും ജന്മഗൃഹവും അദ്ദേഹത്തിന്റെ പാവനസ്മരണ നിലനിർത്തുന്നതിന് എക്കാലവും ഇടവരുത്തട്ടെയെന്നു പ്രാർത്ഥിക്കാം. തിരുമേനിയുടെ മദ്ധ്യസ്ഥത ഈ കുടുംബക്കാർക്കും നാട്ടുകാർക്കും കോട്ടയായിതീരട്ടെ. ❖

# ബാലസഭ

## നടവഴികൾ...

### സമ്മാനം

"ഇന്ന് മിനിക്കുട്ടിയുടെ മിമിക്രി ആയിരുന്നു സഹപാഠ്യ മത്സരങ്ങളിൽ മികച്ച ഇനം" പള്ളിയിൽ നിന്നും വന്ന ഉടനെ ജ്യേഷ്ഠൻ ബിനു കളിയാക്കി ത്തുടങ്ങി

"മിമിക്രിയോ", സഹപാഠ്യ മത്സരങ്ങളിൽ മിമിക്രിയുണ്ടോ"? അമ്മ ആശ്ച ര്യത്തോടെ ചോദിച്ചു.

"പിന്നേ...." ബിനു തുടർന്നു "പ്രത്യേക ഇനം ഇല്ലായിരുന്നെങ്കിലും മിനി ക്കുട്ടിയുടെ പരിപാടിയെല്ലാം മിമിക്രി ആയിരുന്നു."

"സിംഗിൾ സോങ്ങ് പകുതിക്ക് മറന്നു പോയി... പ്രസംഗമാണെങ്കിൽ മുറിഞ്ഞു മുറിഞ്ഞാ വന്നത്.... ഗ്രൂപ്പ് സോങ്ങ് രണ്ടു ഗ്രൂപ്പായിട്ടാ കേട്ടത്..... കിസ്സ് മത്സരത്തിന്റെ ഉത്തരങ്ങൾ ആനമണ്ടത്തരങ്ങൾ.... എന്റെ ചായ കല ക്കാൻ വന്നിരുന്നെങ്കിൽ അത്രയും സമാധാനം കിട്ടിയേനേ......." ബിനു പറഞ്ഞു നിർത്തി.

"നീ ഒന്നിനും ചേരാതെ കളിയാക്കി നടന്നോ" അമ്മ പറഞ്ഞു നിർത്തി യതും, കോശി സാർ വരാന്ത കയറി വന്നു കസേരയിൽ ഇരുന്നു.

അതേ... എല്ലാ ഇനങ്ങൾക്കും ചേർന്ന ഒരാൾക്ക് സമ്മാനം കൊടുക്കാൻ ഞങ്ങൾ തീരുമാനിച്ചു – അങ്ങനെ മിനിക്കുട്ടിക്കും കിട്ടും ഒരു നല്ല സമ്മാനം

"അപ്പോൾ സാറേ, മിനക്കെട്ട് ചായ തിളപ്പിച്ചുണ്ടാക്കിയ, ബിസ്കറ്റ് കൊടുത്ത എന്നെപ്പോലെയുള്ളവർക്ക് ഒന്നുമില്ലേ? ബിനുവിന് പരാതിയായി

"ബിനുവിന്റെ സേവനം ഞങ്ങൾക്കിഷ്ടപ്പെട്ടു. സ്ഥിരമായി നിന്നെ ആ സേവനത്തിനു വയ്ക്കാനാ ഞങ്ങളുടെ തീരുമാനം" സാർ പറഞ്ഞു തീർത്തു.

"എനിക്കു സമ്മാനം മതി. ചായ കലക്കുമ്പോഴത്തെ സമാധാനം ചേട്ടനി രിക്കട്ടെ...." മിനിക്കുട്ടി അമർത്തിച്ചിരിച്ചു.

**തോമസ് പി. ശെമ്മാശ്ശൻ, കൊട്ടാരക്കര**

### സേവനത്തിന്റെ മാഹാത്മ്യം

പ്രിയപ്പെട്ട കൂട്ടുകാരേ,

വർഷങ്ങൾക്കു മുൻപ് നമ്മുടെ സ്കൂളുകളിൽ സേവനവാരം ആചരിച്ചി രുന്നു. വിദ്യാർത്ഥികളെ സേവനത്തിന്റെ പാതയിലേക്കും അതിന്റെ മാഹാ ത്മ്യത്തിലേക്കും തിരിച്ചു വിടുക എന്നതായിരുന്നു ഇതിന്റെ ലക്ഷ്യം. സേവന വാരം എന്നുള്ളത് ഇന്ന് ചുരുങ്ങി സേവന ദിനമായി. നമ്മുടെ വളർച്ചയക്ക് അന്യരുടെ വളർച്ച ആവശ്യമാണ്. സമൂഹത്തിന്റെ ദുഃഖങ്ങളിൽ പങ്കുചേരു വാനും പുരോഗതിയിൽ കൂട്ടാളിയാകുവാനും സേവനത്തിലൂടെ കഴിയുന്നു. നമ്മുടെ നല്ല പ്രവർത്തനങ്ങൾ സമൂഹത്തിന് പ്രകാശമേകുന്നു.

പണ്ടൊരിക്കൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ രണ്ട് ശിഷ്യന്മാർ ഗുരു വിന്റെ സന്നിധിയിൽ ചെന്നു. വിദ്യാഭ്യാസത്തിലൂടെ അവർ നേടിയ പ്രായോ ഗിക ജ്ഞാനം പരിശോധിക്കുവാൻ ഗുരു നിശ്ചയിച്ചു. രണ്ട് പേർക്കും രണ്ട് മുറി കാണിച്ചുകൊടുത്ത് ഓരോ രൂപ നൽകിയിട്ട് ഗുരു പറഞ്ഞു ഏതെങ്കിലും സാധനം വാങ്ങി മുറി നിറയ്ക്കണം. രണ്ട് പേരും ഏറെ നേരം ആലോചിച്ചി രുന്നിട്ട് യാത്രയായി. അതിലൊരുവൻ തനിക്ക് കിട്ടിയ രൂപ കൊണ്ട് ചപ്പും ചവറും വാങ്ങി മുറി നിറച്ചു. മറ്റേവൻ ചന്ദനത്തിരി, മെഴുകുതിരി, തീപ്പെട്ടി ഇവ വാങ്ങി മുറി അടിച്ച് വൃത്തിയാക്കി ചന്ദനത്തിരിയും മെഴുകുതിരിയും കത്തിച്ചു വച്ചു. ഗുരു ശിഷ്യന്മാരുടെ പ്രായോഗിക ബുദ്ധി പരിശോധിക്കാ നെത്തി. ആദ്യത്തവന്റെ മുറിയുടെ സമീപം പോലും ചെല്ലുവാൻ ഗുരുവിന് കഴിഞ്ഞില്ല. ചപ്പു ചവറുകൾ നിറച്ച ആ മുറിയിൽ നിന്ന് ദുർഗന്ധം വമിക്കു ന്നുണ്ടായിരുന്നു. എന്നാൽ രണ്ടാമന്റെ മുറിയിൽ ചെന്നപ്പോൾ ആ മുറി ചന്ദ നത്തിരിയുടെ സുഗന്ധം കൊണ്ടും മെഴുകുതിരിയിൽ നിന്നുള്ള പ്രകാശം കൊണ്ടും നിറഞ്ഞിരിക്കുന്നു. സംപ്രീതനായ ആ ഗുരു ശിഷ്യനെ അനുഗ്ര ഹിച്ചുകൊണ്ടു പറഞ്ഞു ശരിയായ ജ്ഞാനത്തിലൂടെ നാം ചെയ്യുന്ന നല്ല പ്രവർത്തനങ്ങൾ സമൂഹത്തെ സുഗന്ധപൂരിതമാക്കുവാനും പ്രകാശിപ്പിക്കു വാനും പര്യാപ്തമാണ്. സേവനത്തിലൂടെ സമൂഹത്തെ പ്രകാശ പൂരിതമാ ക്കുവാൻ കഴിയണം. തെറ്റായ പ്രവർത്തനങ്ങൾ ദുർഗന്ധപൂരിതമാണ്. അത് സമൂഹത്തിന് ദോഷകരമാണ്.

വഴിയരികിൽ വീണു കിടക്കുന്നവനെ ശുശ്രൂഷിക്കുന്ന നല്ല ശമരിയാക്കാ രന്റെ ഉപമ നമ്മെ ഓർമ്മിപ്പിക്കുന്നതും സേവനത്തിന്റെ പ്രാധാന്യമാണ്. വിദ്യാർത്ഥികളായിരിക്കുമ്പോൾത്തന്നെ ഈ സ്വഭാവ വിശേഷം വളർത്തിയെ ടുക്കണം. മദർതെരേസമാരും, ഫാദർ ഡാമിയൻമാരും വളർന്നു വരേണ്ടത് ഇന്നത്തെ വിദ്യാർത്ഥി ലോകത്തിൽ നിന്നാണ്. ലഭിച്ചിരിക്കുന്ന പോക്കറ്റ് മണി യിൽ നിന്ന് ഒരംശം മാറ്റിവച്ച് പാവങ്ങളെ സഹായിക്കുന്നതിലൂടെ വിദ്യാർത്ഥി

## ബുദ്ധിമാൻ

പുന്നാരമോൻ ബുദ്ധയോഗ് | ഞാനെന്തു വഴിപ്പിറപ്പുവാ...



ടുക്കണം. മദർതെരേസമാരും, ഫാദർ ഡാമിയൻമാരും വളർന്നു വരേണ്ടത് ഇന്നത്തെ വിദ്യാർത്ഥി ലോകത്തിൽ നിന്നാണ്. ലഭിച്ചിരിക്കുന്ന പോക്കറ്റ് മണിയിൽ നിന്ന് ഒരംശം മാറ്റിവച്ച് പാവങ്ങളെ സഹായിക്കുന്ന നിരവധി വിദ്യാർത്ഥികളുണ്ട്. സ്കൂൾ ക്യാംപസ് വൃത്തിയായി സൂക്ഷിക്കുക, ചെടികളും വൃക്ഷങ്ങളും വച്ചു പിടിപ്പിക്കുക ഇങ്ങനെയുള്ള എല്ലാ പ്രവർത്തനങ്ങളും സേവനത്തിന്റെ പരിധിയിൽപ്പെടുന്നതാണ്.

"നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരനാകണം നിങ്ങളിൽ ഒന്നാമനാകുവാൻ ഇച്ഛിക്കുന്നവൻ എല്ലാവർക്കും ദാസനാകണം" (വി. മർക്കോസ് 10:43). എന്ന ക്രിസ്തുവചനം കൂട്ടുകാർ ഓർക്കുകയും പഠിക്കുകയും വേണം.

ആദ്യ ടേം പരീക്ഷയുടെ മാർക്കൊക്കെ അറിഞ്ഞുകാണുമല്ലോ. പോരായ്മകൾ പരിഹരിച്ച് കൂടുതൽ ഊർജ്ജസ്വലതയോടെ മുന്നോട്ടു പോവുക. പഠനത്തിൽ കൂടുതൽ ശ്രദ്ധിക്കുക.

സ്നേഹപൂർവം

തരകൻ ശെമ്മാശൻ, തേവലക്കര

---

**ചിത്രത്തിൽ ഒരു കാസായും പീലാസായും ഒളിഞ്ഞിരിപ്പുണ്ട് ഗുണന ചിഹ്നമുള്ള ഭാഗങ്ങൾ പെൻസിൽ ഷേഡ് ചെയ്താൽ കണ്ടു പിടിക്കാം**



## കൂട്ടുകാരുടെ രചനകൾ



Jacob Koshy T. (14)
M.G.M.S. Thumpamon



Jeslin Thomas
Jess villa



Nithin Thomas Mathew
Elluvilayil



Anna Susan Koshy
Thattayil

## വചനപാത...

"സ്വർഗ്ഗത്തിലെ ദൈവം ഞങ്ങൾക്ക് കര്യം സാധിപ്പിക്കും"

നെഹ. 2:20

# 3–ാം ചരമവാർഷികം

(04-11-2003) (29-06-2003)



**സി.എൻ. ചാണ്ടി** **ഏലിയാമ്മ ചാണ്ടി**

**പുത്തൻപറമ്പിൽ, കങ്ങഴ**

**"ഞാനാകുന്നു പുനരുത്ഥാനവും ജീവനും<br>എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും"**

**സന്തപ്ത കുടുംബാംഗങ്ങൾ**

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്‌വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75– രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

ലേഖനം

ഡോ. ഡി. ബാബു പോൾ

# മരണം മനോഹരം

"മരണവും മരണാനന്തര ജീവിതവും: മൃത്യോർമാ അമൃതം ഗമയ" എന്ന കൃതി വായിച്ചപ്പോൾ മരണത്തിന്റെ മനോഹാരിതയെ കുറിച്ച് ആവട്ടെ ഒരു കുറിപ്പ് എന്ന് തോന്നി. അനിശ്ചിതത്വവും സുനിശ്ചിതത്വവും സംഗമിക്കുന്ന ബിന്ദു ആണ് മരണം. സമയം അനിശ്ചിതം, സംഭവം നിശ്ചിതം.

ജനനം നേരത്തേ അറിയാം. ഗർഭത്തിൽ ഉരുവായ ശിശു ഗർഭസ്ഥമായി തുടരാവുന്ന കാലം ഏതാണ്ട് നിശ്ചിതമാണ്, മരണം അങ്ങനെയല്ല. ജനനത്തിനു മുമ്പ് ആത്മാവിന് അനിശ്ചിതത്വം ഉണ്ടെന്ന് യഹൂദർ വിശ്വസിച്ചിരുന്നു. ജനിമൃതികളുടെ തുടർച്ചയിൽ വിശ്വസിക്കുന്ന പുനർജന്മവാദികൾക്കും ജനന പൂർവ്വാവസ്ഥയെക്കുറിച്ച് ബോധം ഉണ്ടാവാം. മരണത്തോടെ അവസാനിക്കുന്ന ഭൗതിക വ്യക്തിത്വം മാത്രം ആണ് മനുഷ്യന് ഉള്ളത് എങ്കിൽ മരണത്തിന് ശേഷം എന്ത് എന്നത് പ്രശ്നമല്ല. മൃതദേഹം പ്രകൃതിയിൽ വിലയിക്കുന്നതോടെ എല്ലാം തീരുമല്ലോ. എന്നാൽ ആത്മാവ് ഉണ്ട് എന്നും, അതിന് ശരീര മനസ്സുകൾക്ക് അപ്രാപ്യമായ ഒരു ജൈവാവസ്ഥ ഉണ്ട് എന്നും കരുതിയാൽ ആ ആത്മാവിന് എന്ത് സംഭവിക്കുന്നു എന്നത് ജിജ്ഞാസ ഉണർത്തും.

പുനരപി പുനരപി ജനനവും മരണവും ജനനീ ജഠരേശയനവും ഉള്ള കാലത്തോളം ആത്മാവ് പഞ്ജരത്തിൽ നിന്ന് പഞ്ജരത്തിലേക്ക് സഞ്ചരിച്ചുകൊണ്ടിരിക്കും. എന്നാൽ ചരിത്രത്തിന്റെ ചാക്രികത അംഗീകരിക്കാതെ സ്വർഗ്ഗീയ യരുശലേമിൽ അവസാനിക്കാനുള്ള ഒരു ഏകദിശാ പ്രയാണമായി ചരിത്രത്തെ കാണുമ്പോൾ പ്രശ്നം വീണ്ടും ഗുരുതരമാവുന്നു. ഈ പ്രശ്നം ആണ് മരണം ഇനിയും രുചിച്ചിട്ടില്ലാത്ത ശ്രീമാൻ കെ. ഐ. ഐസക്ക് പ്രകൃത ഗ്രന്ഥത്തിൽ (കോട്ടയം, 2002) പരിശോധിക്കുന്നത്.

ഈ വിഷയത്തെക്കുറിച്ച് ലഭ്യമായ കൃതികളിൽ നിന്ന് ഗ്രഹിച്ചതും "സ്തുതി ചൊവ്വാകപ്പെട്ട സത്യവിശ്വാസത്തിന്റെ" വെളിച്ചത്തിൽ തെളിഞ്ഞതുമായ സംഗതികൾ പാരായണ ക്ഷമത നൽകുന്ന ശയ്യാ സുഖത്തോടെ അവതരിപ്പിക്കുന്നതിൽ ഗ്രന്ഥകർത്താവ് വിജയിച്ചിട്ടുണ്ട്. എല്ലാ മതങ്ങളിലും പെട്ട ഈശ്വര വിശ്വാസികൾക്ക് ഈ കൃതി അനുഗ്രഹകരവും പ്രയോജനപ്രദവും ആയിരിക്കും.

മരിച്ച ഒരാൾ തിരിച്ചു വന്ന ഒരു സംഭവത്തിലാണ് ഗ്രന്ഥകാരന്റെ കൗതുകം ആദ്യം രൂപപ്പെടുന്നത്. ഇത് അവിശ്വസനീയമായി തോന്നേണ്ടതില്ല. ഹൃദയം സ്തംഭിച്ചതിന് ശേഷം പുനരുജ്ജീവിപ്പിക്കപ്പെടുന്ന സന്ദർഭങ്ങളിൽ കാണുന്ന ആ ഇടവേള മരണത്തിന്റെ മണ്ഡലമാണ്. ഗ്രന്ഥകാരൻതന്നെ ഉദ്ധരിച്ചിട്ടുള്ള Life after Life എഴുപതുകളിൽ ഞാൻ അമേരിക്കയിൽ നിന്ന് വാങ്ങി വായിച്ചതാണ്. അതിൽ പറയുന്ന അനുഭവങ്ങളാണ് ഗ്രന്ഥകാരൻ നേരിൽ കണ്ട മഹതിക്ക് ഉണ്ടായതും. ഒരു തുരങ്കത്തിലൂടെ ഞെരുങ്ങി ഇറങ്ങി വിശാലമായ അന്തരീക്ഷത്തിൽ പറന്ന് "പ്രകാശത്തിൽ നിന്നുള്ള പ്രകാശത്തെ" അഭിമുഖം കണ്ട് (A figure of light emerged from an area of Light.) എന്നാണ് ആ പുസ്തകത്തിലെ വാക്യം എന്റെ മനസ്സിൽ പതിഞ്ഞു കിടക്കുന്നത്.) ഒടുവിൽ ഒരു വന്മതിലിൽ യാത്ര മുടങ്ങി തിരികെ നേരത്തേ ഉപേക്ഷിച്ച ശരീരത്തിലേക്ക് എത്തുന്ന ആന്റി ക്ലൈമാക്സ്, ഈ അനുഭവം പങ്ക് വച്ച എല്ലാവരും നിരാശയോടെയാണ് കണ്ടത്. 4-ാം നൂറ്റാണ്ടിൽ സാർവ്വത്രിക സഭ രൂപപ്പെടുത്തിയ വിശ്വാസ പ്രമാണത്തിന്റെ പിന്നിലെ ദൈവീക നിയോഗം എനിക്ക് ബോദ്ധ്യപ്പെട്ടത് അന്ന് Life after Life വായിച്ചപ്പോഴാണ്! "ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പായി പിതാവിൽ നിന്ന് ജനിച്ചവനും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും." A figure of Light emerging from an area of Light. ത്രിത്വത്തിലെ രണ്ടാമനെ സഭാ പിതാക്കന്മാർ വിശേഷിപ്പിച്ചത് പ്രകാശത്തിൽ നിന്നുള്ള പ്രകാശമെന്നാണ്. അമേരിക്കൻ ഡോക്ടറുടെ പുസ്തകത്തിൽ വിവരിക്കുന്ന സംഭവങ്ങളിൽ പെട്ട മിക്കവരും യേശു എന്ന് പറയുന്നതേയില്ല. എന്നാൽ സ്നേഹത്തിന്റെയും വാത്സല്യത്തിന്റേയും ദയാവായ്പിന്റേയും പ്രകാശ പൂരിതമായ ആൾരൂപം എല്ലാവരും കണ്ടു. ചിലർ യേശു എന്ന് പറഞ്ഞു വേറെ ചിലർ be nign figure എന്ന് പറഞ്ഞു. എല്ലാവരുടേയും സാക്ഷ്യം ഫലത്തിൽ ഒന്നു തന്നെ. ദൈവം സ്നേഹമാകുന്നു എന്ന് യോഹന്നാൻ ലളിതമായി പറഞ്ഞ സത്യമാണത്.

അഞ്ച് മരണങ്ങൾ ഞാൻ അടുത്തു നിന്ന് കണ്ടിട്ടുണ്ട്. അതിൽ എന്റെ അമ്മയുടേത് കൃത്രിമ ശ്വാസോച്ഛ്വാസ യന്ത്രം പരാജയപ്പെട്ടതാണ്. മാതാമഹിയുടേയും ശ്വശ്രുവിന്റെയും പ്രത്യേകിച്ചൊന്നും പറയാനില്ലാത്ത മട്ടിൽ പോയി. അച്ചൻ എന്തോ ആലോചിക്കുന്നതോ കാണുന്നതോ ആയിതോന്നിയെങ്കിലും എന്റെ സ്വർഗസ്ഥ പത്നിയുടെയും എന്റെയും കൈകൾ സ്വന്തം കൈത്തലങ്ങൾക്കിടയിൽ അമർത്തി താളം പിടിച്ചതല്ലാതെ ഒന്നും പറഞ്ഞില്ല. പെട്ടന്ന് കൈവിട്ടു. "കന്യാ സ്ത്രീയമ്മേ" എന്ന് പറഞ്ഞ് നെഞ്ചിൽ തൊട്ടു- മരിച്ചു. സെന്റ് മേരിയെ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പരാമർശിക്കുന്നത് അങ്ങനെയാണ്. എന്നാൽ എന്റെ പത്നിയുടെ മരണവേള രേഖപ്പെടുത്തുന്നത് ഈ ലേഖനത്തിന്റെ പശ്ചാത്തലത്തിൽ പ്രസക്തമായേക്കാം.

വൈകിട്ട് ഏഴ് കഴിഞ്ഞ നേരം. സമയം ആയോ എന്ന സംശയം ഡോക്ടർ എന്നെ 4 മണിക്ക്തന്നെ അറിയിച്ചിരുന്നു. നിർമ്മലയ്ക്ക് ക്രിസ്തീയ കീർത്തനങ്ങൾ കേൾക്കണം. പ്രത്യേകിച്ച് Never - alone എന്ന ഒരു കീർത്തനം. കുറെക്കഴിഞ്ഞ് ഞങ്ങളുടെ മകളേയും ഫസ്റ്റ് കസിൻ (സ്വന്തം കൂടപ്പിറപ്പില്ലായിരുന്നു) രാജുവിനെയും വിളിച്ച് എന്നെ നോക്കാൻ ചുമതലപ്പെടുത്തി. മരുമകളെ വീടിന്റെ ചുമതല ഏല്പിച്ചു.

പിന്നെയും പാട്ട് പാടാൻ പറഞ്ഞു. ഇടയ്ക്ക് പാട്ട് നിറുത്തി വയ്പിച്ച ശേഷം പറഞ്ഞതാണ് ഇവിടെ പ്രസക്തം. "ഞാൻ ഒരു വലിയ വെളിച്ചം കാണുന്നു. അച്ചനും, പരുമലത്തിരുമേനിയും, അമ്മച്ചിയും (എന്റെ മാതാമഹി) കന്യാസ്ത്രീയമ്മയും ഒക്കെ ഉണ്ട്. അച്ചന്റെ കൂടെ ഞാൻ പോവുകയാണ്. ഡോണ്ട് വറി. അയാം ഫൈൻ" എന്നിട്ട് എന്റെ നേരേ നോക്കി "ഗുഡ് ബൈ" എന്ന് പറഞ്ഞ് കൈ ഉയർത്താൻ ശ്രമിച്ചു. "ഇതെന്താ പഴയ YWCA നാടകം ആണോ" എന്ന് ഞാൻ തമാശ പറഞ്ഞപ്പോൾ ചുണ്ടിൽ ഒരു മന്ദഹാസം ഉറഞ്ഞു കൂടി. അത് അവിടെ മരവിച്ചു. എഫ്രോസൺ സ്മൈൽ. ബൈ പറയാൻ ഉയർത്തിയ കൈ തളർന്നു വീണു. സമയം എട്ടും. പിന്നെ ഞാനും അനിയത്തിയും ( മിസിസ് റോയ് പോൾ) സഭയുടെ ചട്ടം അനുസരിച്ച് വിശ്വാസ പ്രമാണവും നന്മ നിറഞ്ഞ മറിയവും ചൊല്ലിക്കൊണ്ടിരുന്നു. ഒമ്പതര കഴിഞ്ഞപ്പോൾ നഴ്സ് കാൽവിരലുകൾ കൂട്ടിക്കെട്ടി. ഓക്സിജൻ ട്യൂബ് മാറ്റി. ശാന്തസുന്ദരം.

പീറ്റർ കൊയ്സ് തെൻബം (ഇത് KOESTENBAUM: ഉച്ചാരണം കൃഷ്ണൻ നായർ സാറിന് അറിയാം; അത് ശരി, ഇത് തെറ്റ്) മരണത്തെക്കുറിച്ച് ദ് വൈറ്റാലിറ്റി ഓഫ് ഡെത്ത് എന്ന് ഒരു കൃതി ചമച്ചിട്ടുണ്ട്. ഓരോ പ്രവൃത്തിയും പൂർത്തീകരിക്കുവാൻ നാം സമയം നിശ്ചയിക്കാറുണ്ടല്ലോ ഡെഡ്ലൈൻ എന്ന് ഇംഗ്ലീഷ്. "ചെന്നതും കോലേ പതിനാറ്" എന്ന മട്ടിൽ ഉള്ള അലസത കാര്യമല്ല. അത് ഒഴിവാക്കുന്നതിന് ഉള്ള ഒരു വഴിയാണ് ഡെഡ് ലൈൻ, അന്തിമ സമയ പരിധി. ജീവിതത്തിന് അർത്ഥം ഉണ്ടാകണമെങ്കിൽ മരണം എന്ന ഒരു അന്തിമ സമയ പരിധി വേണം എന്നാണ് ഈ ദാർശനികൻ അഭിപ്രായപ്പെടുന്നത്.

മരിക്കാനുള്ള അഭിനിവേശം മനുഷ്യമനസ്സിൽ നാമറിയാതെ കുടികൊള്ളുന്നതായി ഫ്രോയ്ഡ് പറഞ്ഞിട്ടുണ്ട്. തനറ്റോസ് ഫാക്ടർ എന്നാണ് ഉപബോധമനസ്സിൽ ഒളിഞ്ഞിരിക്കുന്ന ഈ ആത്മഹത്യ വാഞ്ഛയുടെ പേര് എന്ന് തോന്നുന്നു; പഴയ ഒരോർമ്മയാണ്, ഉറപ്പില്ല. ഒരു അംബരചുംബിയുടെ മുപ്പതാം നിലയിലെ കിളിവാതിലിലോ, ബാൽക്കണിയിലോ നിന്ന് എത്തി വലിഞ്ഞ്, താഴെ ഉള്ള തെരുവീഥി നാം നോക്കാറില്ലേ. അത് "ഞാൻ വീഴും എന്ന ഭയത്തെക്കാൾ "ഞാൻ ചാടും" എന്ന ഭയം കൊണ്ടാണ് എന്നാണ് ഫ്രോയ്ഡിന്റെ ചിന്ത.

മരണം ജീവിതത്തിന്റെ രഹസ്യാത്മകത സുതാര്യമാക്കുന്നു എന്ന് ആരോ പറഞ്ഞിട്ടുണ്ട്. Death reveals the mysteriousness of life. അകാലത്തെ മരണം മൗലികമായ അനീതിയാണ്. ദൈവം തന്നു, ദൈവം എടുത്തു എന്ന് പറയാം. മറ്റൊന്നും പറയാനില്ല എന്നർത്ഥം. സോക്രട്ടീസ് വിഷം കുടിക്കുംമുമ്പെ പറഞ്ഞത് പ്ലേറ്റോ രേഖപ്പെടുത്തിയിട്ടുണ്ട്. മരണത്തിനപ്പുറം ഒന്നും ഇല്ലെങ്കിൽ മരണം കേവലം സുക്ഷുപ്തി മാത്രം; ഉറങ്ങാൻ വല്ലവരും ഭയപ്പെടാറുണ്ടോ!

മരണത്തെ വിശദീകരിക്കാൻ മനുഷ്യമസ്തിഷ്ക്കം കണ്ടെത്തിയ ഉപാധിയാണ് മതം എന്ന് ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്തിട്ടുള്ളവരുണ്ട്. മനുഷ്യനും മൃഗങ്ങളും തമ്മിലുള്ള ഒരു പ്രധാന വ്യത്യാസം മനുഷ്യൻ മരണത്തെ ഭയപ്പെടുകയും മരണാനന്തരാവസ്ഥയെക്കുറിച്ച് വേവലാതിപ്പെടുകയും ചെയ്യുന്നു എന്നതാണ്. പ്രാചീന ശിലായുഗത്തിലെ ശവസംസ്ക്കാര സമ്പ്രദായങ്ങൾ മുതൽ ഈ ഉൽക്കണ്ഠയും ആകുലതയും കാണാം. "ഇന്ന് ഞാൻ, നാളെ നീ" എന്ന് കുറിച്ചിടുന്ന മനുഷ്യൻ അപരന്റെ മരണത്തിൽ സ്വന്തം മരണത്തിന്റെ മുൻകുറി കാണുകയാണ്. അങ്ങനെ കാണുന്നതുകൊണ്ടാണ് മനുഷ്യന് മരണം എന്ന പ്രതിഭാസത്തിൽ കൗതുകം ഉണരുന്നതും.

സെമിറ്റിക് മതങ്ങൾ ഒരേ ഒരു ജീവിതവും പിന്നെ അന്തിമ ന്യായവിധിയും എന്ന വീക്ഷണം പുലർത്തുന്നു. ഹിന്ദുമതം പുനർജന്മത്തിലും അന്തിമ മോക്ഷത്തിലും വിശ്വസിക്കുന്നു. യൂറോപ്പിലെ ക്രിസ്തു-പൂർവ്വ മതങ്ങളും സമാനചിന്തയാണ് പുലർത്തിയിരുന്നത്. ഉർവ്വരതയുടെയും ഊഷരതയുടെയും ഒരു ചാക്രികഭാവം അവർക്കും, മെസപ്പൊട്ടേമിയയിലേയും ഉഗാരിത്തിലേയും പഴയ മതങ്ങൾക്കും പൊതു സ്വത്തായിരുന്നു എന്നു പറയാം.

ക്രിസ്തു മതത്തിൽ മരണാനന്തരാവസ്ഥയെ വിവിധ സഭകൾ വിവിധങ്ങളായി കാണുന്നു. റോമൻ കത്തോലിക്കാ സഭയിൽ ശുദ്ധീകരണസ്ഥലം-പർഗറ്ററി -എന്നൊരു കാഴ്ചപ്പാട് ഉണ്ട്. തൽക്ഷണ വിധിയും അന്തിമ വിധിയും വേർതിരിച്ചു കാണുന്ന സഭകൾ ഉണ്ട്. മരിച്ചാലുടനെ പറുദീസയാണോ മദ്ധ്യാ

ശേഷം 34-ാം പേജിൽ

## ബൈബിൾ കടങ്കഥകൾ

**പി.വി. വർഗ്ഗീസ്, കരയാംപറമ്പ്**

ദൈവം നൽകിയതാചാര്യത്വമതഹറോൻ മൂശയ്ക്കും
ലേവിയെഹൂദാ ഗോത്രക്കാർ ചിലർ എതിരായ് നിന്നല്ലോ
തന്നിഷ്ടം പോലന്നാക്കൂട്ടർ ധൂപം കാട്ടിയതാൽ
മന്നിടമന്നു പിളർന്നു വിഴുങ്ങി കൊന്നു മുടിച്ചവരെ
ഉത്തരമെന്തീ ഭൂമി പിളർന്നു മരിച്ചവരാരെല്ലാം?
പതിനാറിന്റെ മുപ്പതുരണ്ടിൽ "സംഖ്യ"യിലുണ്ടല്ലോ.

ഒരുവൻ പ്രാർത്ഥിച്ചാംബരേ നിന്നുമഗ്നിയിറക്കിയതാൽ
ഒരു നൂറിൽപ്പരമാളുകളതിനാൽ വെന്തുമരിച്ചല്ലോ!
മന്നവനൊരുവന് വന്നൊരു ദീനം മാറുകയില്ലെന്ന്
ചൊന്നൊരു നിബിയെ ബന്ധിപ്പതിനായ് പോയതുമിവരല്ലോ
മന്നവനാരീ ഗഗനത്തിൽ നിന്നഗ്നിയിറക്കിയതാർ?
ഒന്നേ പത്തു തുടങ്ങി കാണുക രണ്ടാം രാജായിൽ

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

### നവംബർ 16

### സഖറിയാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച (മാതാപിതാക്കളുടെ ദിനം)

2 പത്രൊ. 1:1-15, എഫേസ്യ 5:22-6:4, ലൂക്കൊ. 1:5-25

1) കർത്താവേശുമിശിഹായുടെ രക്ഷാപ്രവർത്തനത്തിന് പിന്നിൽ വലിയ ഒരു ഒരുക്കം കാണുവാൻ കഴിയും. പഴയ നിയമം മുഴുവൻ ആ ഒരുക്കത്തിന്റെ ഭാഗമായികാണാം. ലോകചരിത്രത്തെ നോക്കിയാലും "കാലം തികഞ്ഞു"വെന്നു പറയാവുന്ന ഒരു സ്ഥിതിയിൽ മാറ്റങ്ങൾ വന്നിരുന്നതായി കാണാം. ഈ ഒരുക്കത്തിന്റെ പുതിയ നിയമപ്രകാരമുള്ള ആദ്യ തെളിവാണ്, വഴിയൊരുക്കുവാനുള്ള യോഹന്നാൻ സ്നാപകന്റെ ജനനത്തിനുള്ള ഒരുക്കം. പുരോഹിതനായ സഖറിയാവിനോടുള്ള അറിയിപ്പ് ആ ഒരുക്കത്തിന്റെ ആദ്യ സംഭവമാണ്.

ഏതൊരു കാര്യവും വിജയിക്കുന്നതിന് ഒരുക്കം ആവശ്യമാണ്. ജീവിതത്തിലെ ഏതൊരു ഘട്ടത്തിലേക്കും പ്രവേശിക്കുവാൻ ഒരുക്കം ഉണ്ടാകണം. ഒരുക്കത്തോടെ വി. കുർബ്ബാനയിൽ സംബന്ധിക്കുന്നതും അതനുഭവിക്കുന്നതും അനുഗ്രഹം വരുത്തുന്നു. രക്ഷാകര പ്രവർത്തനത്തിന് ദൈവം ഒരുങ്ങിയെങ്കിൽ, ലോകത്തെ അതിന് ഒരുക്കിയെങ്കിൽ, നാമൊക്കെ എത്രമാത്രം ഒരുങ്ങുവാനും, നമുക്കുള്ളവരെ ഒരുക്കുവാനും ഉണ്ട്!

2. സഖറിയാവിന്റെയും ഏലിശബേത്തിന്റെയും ദാമ്പത്യജീവിതം മാതൃകാപരമായിരുന്നു. "ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവരും, കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു."

ദമ്പതികൾ, പ്രത്യേകിച്ച് വൈദിക ദമ്പതികൾ, എങ്ങനെയായിരിക്കണം എന്ന് ഇത് വ്യക്തമാക്കുന്നു. 1) ദൈവ സന്നിധിയിൽ നീതി. മനുഷ്യരുടെ ദൃഷ്ടിയിലുള്ള പ്രീതിയെക്കാൾ, ദൈവം നോക്കുമ്പോഴുള്ള പ്രീതി ലക്ഷ്യമാക്കിയാൽ രണ്ടും സാധിക്കും. 2) കർത്താവിന്റെ കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുക. ദൈവം മാത്രമാണ് സമ്പൂർണ്ണനെങ്കിലും, ഉന്നതമായ മാനദണ്ഡങ്ങളോടെ ജീവിക്കുവാനുള്ള പ്രതിജ്ഞയും പരിശ്രമവും മനുഷ്യർക്ക് അനിവാര്യമാണ്.

3. മാതൃകാ ദാമ്പത്യത്തിലും സ്വകാര്യദുഃഖങ്ങൾ ഉണ്ടാകും. "ഏലിശബേത്ത് മച്ചിയാകകൊണ്ട് സന്തതി ഇല്ലാഞ്ഞു" അനുഗ്രഹീത ദാമ്പത്യത്തിലും ദുഃഖങ്ങൾ ഉണ്ടാകാം. പ്രസ്തുത ദുഃഖങ്ങളാണ് നമ്മെ ദൈവത്തോടും പരസ്പരവും കൂടുതൽ അടുപ്പിക്കുന്നത്. നേരേമറിച്ച്, ദുഃഖങ്ങളിൽ ശാപവും, പഴിചാരലും ഉണ്ടായാൽ അത് സ്വയം നശിക്കുവാനും മറ്റുള്ളവരെ നശിപ്പിക്കുവാനുമേ ഉതകു.

4. മാതാപിതാക്കളെ പൊതുവായും പ്രത്യേകമായും ഓർത്ത്, ബഹുമാനിച്ച്, പ്രാർത്ഥിക്കുവാനുള്ള ദിനമാണിത്. പത്രോസ് ശ്ലീഹാ ജീവിതാവസാനത്തിലും തന്റെ ആത്മീയമക്കളെക്കുറിച്ച് ഓർത്ത് അവരെ സത്യത്തിൽ ഉറച്ചുനിൽക്കുവാൻ പ്രബോധിപ്പിച്ചുകൊണ്ടിരുന്നു. തന്റെ "നിര്യാണശേഷം" ആത്മീയമക്കൾ ഇക്കാര്യം ഓർക്കണം (2 പത്രോ. 1:15) എന്നദ്ദേഹം ആഗ്രഹിച്ചു. മാതാപിതാക്കൾ ഏറ്റവും കൂടുതൽ ആഗ്രഹിക്കുന്നത്, മക്കൾ സത്യത്തിൽ നിലനിൽക്കാനാണ്. മക്കൾ മാതാപിതാക്കളെ ബഹുമാനിക്കുന്നതിൽ കൂടിയാണ് നന്മ പ്രാപിക്കുന്നതും, ദീർഘായുസോടെ അനുഗ്രഹങ്ങൾ പ്രാപിക്കുന്നതും (എഫേസ്യർ 6:1-3). പക്ഷെ കാലത്തിന്റെ മാറ്റം ഏറ്റവും പ്രകടമായിക്കൊണ്ടിരിക്കുന്നത്, മാതാപിതാക്കളെക്കുറിച്ചുള്ള കരുതൽ കുറയുന്നു എന്ന കാര്യത്തിലാണ്.

**ദൈവികമായ നിയോഗങ്ങളോട് മനുഷ്യന്റെ പ്രതികരണത്തിന് ഇപ്രകാരം മൂന്നു ഘട്ടങ്ങളുണ്ടാകാം. 1. അത്ഭുതം 2. അയോഗ്യത 3. അനുസരണം. ദൈവമഹത്വത്തിനു മുമ്പിൽ അത്ഭുതത്തോടെ വാക്കുകൾ ഇല്ലാതെപോകുന്ന ഒരു അനുഭവമുണ്ട്. തന്നിലേക്ക് നോക്കുമ്പോൾ നിയോഗത്തിന് അയോഗ്യതകണ്ടെത്തുവാൻ പലകാരണങ്ങളും ഉണ്ടാകണം. പക്ഷേ, സർവ്വശക്തനായ ദൈവത്തിന്റെ നിയോഗമെന്നുറപ്പായാൽ അതിനു സമർപ്പിക്കുക.**

### നവംബർ 23

### മറിയാമിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

1 യോഹ. 3:2-17; ഗലാ. 4:1-7; എബ്രാ. 2:14-18; ലൂക്കൊ. 1:26-38

1. വചനിപ്പു പെരുനാളിലും (മാർച്ച് 25) ഇതേകാര്യം സഭ അനുസ്മരിക്കുന്നു. കലണ്ടർ പ്രകാരം ഡിസംബർ 25-നു കൃത്യം ഒമ്പതുമാസം മുമ്പും (മാർച്ച് 25) അനുഷ്ഠാനപ്രകാരം ഡിസംബർ 25-നു മുമ്പ് വരുന്ന അഞ്ചാമത്തെ ഞായറാഴ്ചയും, ഗബ്രിയേൽ മാലാഖ കന്യകമറിയാമിനോട് അറിയിപ്പു നടത്തിയതിനെ സഭ ഓർക്കുന്നു. ഇതല്ലാതെ ഒരേ സംഭവം വർഷത്തിൽ രണ്ടു തവണ ആചരിക്കുന്നതിനായി വേറൊന്നില്ല. കന്യകമറിയാമിനോടുള്ള അറിയിപ്പ്, മനുഷ്യവർഗ്ഗത്തോടുള്ള ആദ്യ സുവിശേഷമാണ്. "ദൈവം നമ്മോടുകൂടെ" എന്ന വസ്തുത ആരിൽ കൂടെ ലോകം അറിയുന്നുവോ, ആ വ്യക്തിക്ക് "ദൈവം നിന്നോടുകൂടെ" എന്ന് ആദ്യം അറിയിപ്പു ലഭിക്കുന്നു. ദൈവത്തിന്റെ സാന്നിദ്ധ്യം ലോകത്തോട് അറിയിക്കുവാൻ ചുമതലപ്പെട്ടവരാണ് സഭാംഗങ്ങൾ. അത് അറിയിക്കുവാൻ ശ്രമിക്കുമ്പോൾ സ്വയം ചോദിക്കേണ്ടതായ ഒരു ചോദ്യമുണ്ട്. "ദൈവം നിന്നോടുകൂടെ" എന്നുള്ള സുവിശേഷം കേട്ടതിന്റെ ആധികാരികത നമുക്കുണ്ടോ? സ്വന്തം ജീവിതത്തിൽ ദൈവം ഒരു യാഥാർത്ഥ്യമായവർക്കേ, ലോകത്തിന് അവനെ അറിയിച്ചുകൊടുക്കുവാൻ കഴിയൂ.

2. മാലാഖയുടെ വചനത്തോട് കന്യകമറിയാമിന്റെ പ്രതികരണത്തിന് മൂന്നു ഘട്ടങ്ങളുണ്ട്. 1. അവൾ ആ വാക്കുകേട്ടു ഭ്രമിച്ചു. ഇതു എന്തൊരു വന്ദനം എന്നു വിചാരിച്ചു. 2. ഞാൻ പുരുഷനെ അറിയായ്കയാൽ ഇതെങ്ങനെ സഭ

**ഞായർദിന ചിന്തകൾ**

വിക്കും എന്നു പറഞ്ഞു. 3. ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ.

ദൈവികമായ നിയോഗങ്ങളോട് മനുഷ്യന്റെ പ്രതികരണത്തിന് ഇപ്രകാരം മൂന്നു ഘട്ടങ്ങളുണ്ടാകാം. 1. അത്ഭുതം 2. അയോഗ്യത 3. അനുസരണം. ദൈവമഹത്വത്തിനു മുമ്പിൽ അത്ഭുതത്തോടെ വാക്കുകൾ ഇല്ലാതെപോകുന്ന ഒരു അനുഭവമുണ്ട്. തന്നിലേക്ക് നോക്കുമ്പോൾ നിയോഗത്തിന് അയോഗ്യതകണ്ടെത്തുവാൻ പല കാരണങ്ങളും ഉണ്ടാകണം. പക്ഷേ, സർവ്വ ശക്തനായ ദൈവത്തിന്റെ നിയോഗമെന്നുറപ്പായാൽ അതിനു സമർപ്പിക്കുക.

3. കന്യകമറിയാമിനോടു മാലാഖാ പറയുന്ന ന്യായങ്ങൾ പ്രധാനമായും രണ്ടെണ്ണമാണ്. 1. മച്ചി എന്നു പറഞ്ഞവൾക്കു ഇതു ആറാം മാസം. 2. ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ല.

നാം കണ്ണും കാതും തുറന്നാൽ, "മച്ചി എന്നു പറഞ്ഞവൾക്ക് ഇത് ആറാം മാസം" എന്നു തെളിയിക്കുന്ന എന്തെന്തു ദൈവിക പ്രവർത്തനങ്ങളാണ് നമുക്കു ചുറ്റും കാണാൻ കഴിയുന്നത്! ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ലെന്നു വിശ്വസിക്കാവുന്ന ഒരു മാനസികാവസ്ഥ നമുക്കു പലപ്പോഴും ഉണ്ടാകാതെ പോകുന്നു; പകരം നമ്മുടെ യുക്തി അനുവദിക്കുന്നതേ നാം പലപ്പോഴും ദൈവത്തിന് ചെയ്വാൻ അവസരം കൊടുക്കാറുള്ളൂ. മാനുഷികമായി പ്രതീക്ഷിക്കുവാൻ സാധ്യമല്ലാത്തതിനെയാണ് "മച്ചി"എന്ന പദം സൂചിപ്പിക്കുന്നത്. അങ്ങനെയുള്ള ഏതെല്ലാം സംഗതികളാണ് ദൈവം അത്ഭുതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. അതുകൊണ്ട് ദൈവത്തിന് എല്ലാം സാധിക്കും എന്ന ശുഭാപ്തി വിശ്വാസമാണ് നമ്മെ ജീവിക്കുവാനും പ്രയത്നിക്കുവാനും സഹായിക്കുന്നത്.

### നവംബർ 30
### എലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര

1 പത്രോ. 3:1-7; 1 തിമോത്തി. 2:9-15; 3:11-13; ലൂക്കോ. 1:39-56

രക്ഷാകര ചരിത്രത്തിൽ ശ്രദ്ധേയരായ രണ്ട് സ്ത്രീരത്നങ്ങളെയാണ് ഇന്ന് സഭ ഓർക്കുന്നത്. അതുകൊണ്ടുതന്നെ സഭയിലും സമൂഹത്തിലും സ്ത്രീകളുടെ സ്ഥാനത്തെയും പങ്കിനെയും കുറിച്ച് ചിന്തിക്കുവാനുള്ള വനിതാദിനമായി ഈ ദിവസത്തെ കണക്കാക്കാം. ശ്ലീഹാവായനാ ഭാഗങ്ങൾ സ്ത്രീകളെ സംബന്ധിച്ചുള്ള പത്രോസ് ശ്ലീഹായുടെയും പൗലൂസ് ശ്ലീഹായുടെയും പ്രബോധനങ്ങളാണ്.

1. കന്യകമറിയാമും ഏലിശ്ബായും തമ്മിലുള്ള കണ്ടുമുട്ടലിന് രക്ഷാചരിത്രത്തിൽ അല്പം പ്രത്യേകതയുണ്ട്. ഏലിശ്ബാ പഴയനിയമ പ്രത്യാശയുടെ പ്രതീകമാണ്. കന്യകമറിയാം പുതിയ നിയമവെളിപ്പെടലിന്റെ പ്രതീകമാണ്. പഴയതിനെ എടുത്തെറിയാതെ, അവഗണിക്കാതെ, അതിനെ പൂരിപ്പിക്കുവാൻ തേടിയെത്തുന്ന പുതിയതിനെയാണ് നാമിവിടെ കാണുന്നത്. വാർധക്യത്തിനും പുതിയ ജീവനെ പ്രാപിക്കാമെന്ന് ഏലിശ്ബാ കാണിക്കുമ്പോൾ, താരുണ്യത്തിനു പുതിയ ജീവൻ പകരുന്നത് കന്യകമറിയാം കാണിക്കുന്നു. ദൈവഭരണത്തിനായി സമർപ്പിക്കപ്പെടുന്ന കുടുംബ ബന്ധത്തെയും വയോധികത്വത്തെയും ഒരാൾ പ്രതിനിധാനം ചെയ്യുമ്പോൾ ദൈവ ഭരണത്തിനായി സമർപ്പിക്കപ്പെടുന്ന കന്യകാത്വത്തെയും യുവത്വത്തെയും മറ്റെയാൾ പ്രതിനിധാനം ചെയ്യുന്നു.

2. സ്ത്രീത്വത്തിന്റെ ശക്തി പരസ്പരം മനസിലാക്കി ശക്തിപ്പെടുത്തുന്നതിലൂടെയാണ് കന്യകമറിയാമും ഏലിശ്ബായും കാണിച്ചുതരുന്നതു. കൂട്ടായ്മ ആഗ്രഹിക്കുന്ന സ്ത്രീത്വത്തിനു പകരം, സ്വകാര്യതയുടെ തുരുത്തുകളിൽ ഒരുങ്ങുന്ന സ്ത്രീത്വത്തെയാണ് ആധുനിക ജീവിതത്തിൽ കാണുന്നത്. അതുകൊണ്ടുതന്നെ സ്ത്രീത്വം കൂടുതൽ കൂടുതൽ പരീക്ഷണങ്ങളെ നേരിടേണ്ടതായി വരുന്നു "ഏകാന്തത"യുടെ വിരസത പുരുഷന്മാരെക്കാൾ സ്ത്രീകളിലാണ് മാനസിക പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്. ഇവിടെയിതാ, മൂത്തതിനെ തേടിയെത്തുന്ന ഇളയതും, ഇളയതിൽ മഹത്വം കണ്ടെത്തുന്ന മൂത്തതും.

3. പരിശുദ്ധാത്മാവിൽ നിറഞ്ഞ ഏലിശ്ബായുടെ അതുല്യ സാക്ഷ്യം. പുതിയ നിയമ വിവരണങ്ങളിൽ ആദ്യമായി "പരിശുദ്ധാത്മാവ് നിറഞ്ഞ" എന്ന പ്രസ്താവന കാണുന്നത് ഏലിശ്ബായെക്കുറിച്ചാണ് (ലൂക്കോ. 1:41), പരിശുദ്ധാത്മാവിൽ നിറഞ്ഞ ഏലിശ്ബാ നൽകുന്ന സാക്ഷ്യം ശ്രദ്ധേയവുമാണ്. "എന്റെ കർത്താവിന്റെ മാതാവ്" എന്ന് മറിയാമിനെക്കുറിച്ച് സാക്ഷ്യപ്പെടുത്തുന്നു. സഭയുടെ വേദശാസ്ത്ര പ്രബോധനത്തിൽ, കന്യകമറിയാമിനെ "ദൈവമാതാവ്" എന്നു വിശേഷിപ്പിക്കുന്നതിന്റെ പ്രധാന വേദാടിസ്ഥാനമായിട്ടാണ് ഈ സാക്ഷ്യത്തെ കാണുന്നത്.

### ഡിസംബർ 7
### യോഹന്നാൻ മാംദാനയുടെ ജനനം

1 യോഹ. 3:1-3; എഫേസ്യ 6:1-4; കൊലോസ്യ 3:20-21; ലൂക്കോ. 1:57-80

കർത്താവിന്റെ മുന്നോടിയായ യോഹന്നാൻ മാംദാനയുടെ ജനനം ശിശുക്കളെക്കുറിച്ച് പ്രത്യേകിച്ചു ചിന്തിക്കുവാൻ സഹായിക്കുന്ന സംഭവമാണ്. അതുകൊണ്ടുതന്നെ 'ശിശുദിന'മായി മലങ്കരസഭാ പാരമ്പര്യം ഈ ദിവസത്തെ കാണുന്നുണ്ട്. ശൈശവത്തിന്റെ നൈർമല്യവും മനോഹാരിതയും വാക്കുകൾക്ക് അതീതമാണ്. പക്ഷെ മുതിർന്നവരുടെ വിവേകമില്ലായ്മയുടെ തിക്തഫലങ്ങൾ ഏറ്റവുമധികം അനുഭവിക്കുന്നതും ശിശുക്കളാണെന്നുള്ളത് ഒരു ദുഃഖസത്യമാണ്. യോഹന്നാൻ സ്നാപകന്റെ ജനനം, ശിശുക്കളെക്കുറിച്ചുള്ള ലോകത്തിന്റെ കരുതൽ എങ്ങനെയായിരിക്കണമെന്നു വ്യക്തമാക്കാവുന്ന ഞായറാഴ്ചയാണിത്).

അയൽക്കാരും ബന്ധുക്കളും അവളോടുകൂടെ സന്തോഷിച്ചു. യോഹന്നാന്റെ ജനനത്തിങ്കൽ അയൽക്കാരും ഏലിശ്ബായോടൊപ്പം സന്തോഷിച്ചു. അയൽക്കാരും ബന്ധുക്കളും സന്തോഷിക്കുവാൻ ഇടയാകുന്ന സന്ദർഭമായി യോഹന്നാന്റെ ജനനം മാറുന്നു. ആധുനിക ജീവിത സാഹചര്യത്തിൽ അയൽക്കാരെയും ബന്ധുക്കളെയും അന്വേഷിക്കുവാൻ സമയം കിട്ടാറില്ല. കിട്ടിയാൽ തന്നെ ആ സംഗമം സന്തോഷത്തിന്റെ ആകാറുമില്ല. അസൂയയുടെയും പരദൂഷണത്തിന്റെയും പകയുടെയും ദുർഗ്ഗന്ധം വമിക്കുന്ന ബന്ധങ്ങൾക്ക് ഈ സംഭവം ഒരു വെല്ലുവിളിയാകട്ടെ.

2. ഈ പൈതൽ എന്തായിത്തീരും? (ലൂക്കോ. 1:66)




നീയോ പൈതലേ അത്യുന്നതന്റെ പ്രവാചകൻ എന്നു വിളിക്കപ്പെടും (ലൂക്കോ. 1:76)

ഏതൊരു പൈതലും ലോകത്തിൽ, ആരെങ്കിലും അഥവാ എന്തെങ്കിലും, ആയിത്തീരാനുള്ളതാണ്. യോഹന്നാനെക്കുറിച്ച്, ജനം പറഞ്ഞവാക്കുകളാണ്" ഈ പൈതൽ എന്തായിത്തീരും" എന്ന്. അത്ഭുതവും പ്രതീക്ഷയും നിറഞ്ഞ ഒരു പ്രതികരണമാണിത്. പ്രതീക്ഷയ്ക്കനുസൃതമായ പ്രാർത്ഥനയും പരിശീലനവും പരിചരണവും നൽകുമ്പോഴാണ് കുഞ്ഞുങ്ങൾ തദനുസൃതമായി വളരുന്നത്. ഈ ശുഷ്ക്കാന്തി കുഞ്ഞുങ്ങളുടെ വളർച്ചയിൽ കാണിക്കുന്നതിന്റെ ഭാഗമായിട്ടാണ്, അവരെ അദ്ധ്യാത്മിക പരിശീലനത്തിൽ, പ്രത്യേകിച്ച് സണ്ടേസ്ക്കൂളിൽ അയയ്ക്കുന്നത്.

മാതാപിതാക്കൾക്ക് കുഞ്ഞുങ്ങളെ സംബന്ധിച്ചുണ്ടാകേണ്ട പ്രതീക്ഷയുടെ പ്രതീകമായിട്ടാണ് സഖറിയാവിന്റെ വാക്കുകൾ "നീയോ പൈതലേ അത്യുന്നതന്റെ" ദൈവത്തിനായും, ദൈവവുമായിട്ടു ബന്ധപ്പെട്ടും തന്റെ മകൻ വളരണം എന്ന ആഗ്രഹവും, തന്നോടുള്ള ദൈവദൂതന്റെ അറിയിപ്പിൽ ഇനിയും സംശയമില്ലാത്തവനായിരിക്കും എന്ന പ്രഖ്യാപനവും ആണ് സഖറിയാവിന്റെ വാക്കുകൾ. ലോകപ്രകാരം മക്കൾ പലതും ആയിത്തീരാൻ ആഗ്രഹിക്കുന്ന മാതാപിതാക്കൾ, ദൈവത്തിനു തങ്ങളുടെ മക്കളെക്കുറിച്ചുള്ള പദ്ധതിയെന്താണോ അതു നടക്കണം എന്ന മനോഭാവത്തിലേക്ക് മാറേണ്ടിയിരിക്കുന്നു.

3. പൈതൽ വളർന്നു ആത്മാവിൽ ബലപ്പെട്ടു (ലൂക്കോ. 1:80)

യോഹന്നാനെക്കുറിച്ച് ശാരീരികവും മാനസികവുമായ വളർച്ചയോടൊപ്പം ആത്മാവിലും ബലപ്പെട്ടു എന്നു പറഞ്ഞിരിക്കുന്നു. ആത്മാവിൽ ബലപ്പെടുന്നതിന് സഖറിയാവും എലിശ്ബായും യോഹന്നാനുവേണ്ടി ഗൃഹാന്തരീക്ഷത്തിൽ സൗകര്യങ്ങൾ ഒരുക്കുകയും, ഏകാന്തധ്യാനത്തിന് മരുഭൂമിയിൽ അയക്കുകയും ചെയ്തിരുന്നു. കൃത്യസമയത്തു പ്രാർത്ഥനയും, ആരാധനയിൽ കുഞ്ഞുങ്ങളുടെ പങ്കാളിത്തവും, അവർക്ക് വേദപഠനത്തിനും ധ്യാനത്തിനും മാതൃകയും അവസരവും ക്രമീകരിക്കുന്നിടത്ത് കുഞ്ഞുങ്ങൾ ആത്മാവിൽ ബലപ്പെടും. ആത്മീയമായി മാമോദീസായിൽ ദൈവ പൈതലായി ജനിച്ചാൽ മാത്രം പോരാ, തദനുസൃതമായി വളരുവാൻ കൂടി സാധിക്കേണ്ടിയിരിക്കുന്നു. ഈ വളർച്ചയ്ക്ക് അത്യാവശ്യപ്രബോധനങ്ങളാണ് 1 യോഹ. 3:1 മുതൽ വാക്യങ്ങളിൽ ഉള്ളത്.

## ഡിസംബർ 14
## യൗസേഫിനുണ്ടായ വെളിപാട്

**1 പത്രോ. 2:11-17; ഗലാ. 1:11-24; മത്താ. 1:18-25**

യഹൂദ മര്യാദപ്രകാരം വിവാഹനിശ്ചയത്തിനും, വിവാഹത്തിനും ഇടയിൽ ഒരു ഇടവേളയുണ്ട്. ഈ ഇടവേളയിലാണ് മറിയാം ഗർഭിണിയായിതീരുന്നത്. പരിശുദ്ധാത്മവിലാണ് അതു സംഭവിച്ചതെന്ന് മറിയാമിനറിയാമെങ്കിലും, മറ്റുള്ളവർക്ക് അതു ബോധ്യപ്പെടാൻ ബുദ്ധിമുട്ടുണ്ട്. പ്രത്യേകിച്ച് നീതിമാനായ യൗസേഫിന് മാനസികമായി വളരെ സംഘർഷം ഉണ്ടായി. നല്ലവനായ യൗസേഫിനറിയാമായിരുന്നു മറിയാം തന്നെ വഞ്ചിക്കുന്നവളല്ലെന്ന്. മറിയാമിനെ യൗസേഫ് പ്രാണനുതുല്യം സ്നേഹിച്ചിരുന്നു. പക്ഷേ, വിവാഹബന്ധമുണ്ടാകാതെ മറിയാമിതാ ഗർഭിണിയായിരിക്കുന്നു. മറിയാം പറഞ്ഞ കാര്യങ്ങൾ യൗസേഫിന് വിശ്വസിക്കുവാൻ ആഗ്രഹമുണ്ടായിരുന്നുവെങ്കിലും, മാനുഷികമായി യൗസേഫ് ചിന്താക്കുഴപ്പത്തിലായി. മറിയാമിന് ബുദ്ധിമുട്ടുണ്ടാകാതെ രഹസ്യത്തിൽ ഉപേക്ഷിക്കുകയെന്ന പോം വഴിയാണ് യൗസേഫിന്റെ മനസിൽ തോന്നിയത്. ഈ ഘട്ടത്തിലാണ്, എല്ലാ സംശയവും നീക്കി മറിയാമിനെ പൂർവ്വാധികം സ്നേഹിച്ചു ചേർത്തുകൊള്ളുവാൻ പര്യാപ്തമായ ഒരു ദർശനം യൗസേഫിനുണ്ടാകുന്നത്.

1. കുടുംബ ജീവിതത്തിന്റെ ഉള്ളറകളിൽ ചില സ്വകാര്യ ദുഃഖങ്ങളുണ്ടാകുന്നതിന്റെ പ്രതിനിധിയാണ് യൗസേഫ്.

കുടുംബാന്തരീക്ഷത്തിൽ എന്നും എല്ലാവരും തമ്മിൽ നല്ല ധാരണയും വിശ്വാസവും ഉണ്ടാകുന്നത് നല്ലതാണെങ്കിലും, എപ്പോഴും അങ്ങനെയാകണമെന്നില്ല. ചിലപ്പോൾ ചില കാർമേഘങ്ങൾ കുമിഞ്ഞുകൂടും. ആലോചിച്ചാലും, അന്വേഷിച്ചാലും ഉത്തരം മുഴുവൻ കിട്ടാത്ത ചില സാഹചര്യങ്ങൾ ഉണ്ടാകാം. ഇതു തനിക്കു മാത്രം ഉണ്ടായിരിക്കുന്ന ദുർഗതിയെന്നു സ്വയം പഴിക്കാതെ, കൂടുതൽ സ്നേഹിക്കുവാനും വിശ്വസിക്കുവാനും ഉള്ള മുഖാന്തിരമായിട്ട് അവയെ ഉൾക്കൊള്ളുവാനുള്ള മനോഭാവം ആവശ്യമാണ്.

2. പ്രശ്നപരിഹാരത്തിന് സ്വീകരിക്കേണ്ട മാനദണ്ഡങ്ങളുടെ മാതൃകയാണ് യൗസേഫ്

ജീവിത പങ്കാളിക്കോ, കുടുംബാംഗങ്ങൾക്കോ ലോകാപവാദം വരുത്തരുത് എന്ന മുൻകരുതൽ മാതൃകാപരമാണ്. യൗസേഫ് മറിയാമിന് ലോകാപവാദം വരുത്തുവാൻ ഒട്ടും ആഗ്രഹിച്ചില്ല (മത്താ. 1:19). പഴിചാരിയും, പൊട്ടിത്തെറിച്ചും, നാട്ടുകാരെ അറിയിച്ചും ഒരു പ്രശ്നവും പരിഹരിക്കപ്പെടുകയില്ല.

പ്രശ്നപരിഹാരത്തിന്, തന്റെ ഭാഗത്തുനിന്ന് പരമാവധി സഹിക്കുവാനും ക്ഷമിക്കുവാനും സന്നദ്ധമാകുന്നവരുടെ പ്രതിനിധിയാണ് യൗസേഫ്. സ്വന്തം ഭാഗത്ത് ഒരു തെറ്റുമില്ലെങ്കിലും, ഉളവായിരിക്കുന്ന പ്രതിസന്ധിയെ അതിജീവിക്കുവാൻ സ്വയം കൂടുതൽ സഹനത്തിനു സന്നദ്ധനായതിനാലാണ്, "ഗൂഢമായി ഉപേക്ഷിക്കുന്ന" ഒരു നിലപാടിലേക്ക് യൗസേഫ് വന്നത്.

3. സ്വന്തം യുക്തിയെക്കാൾ ദൈവത്തിന്റെ തീരുമാനത്തിനു വിധേയപ്പെടുന്ന യൗസേഫ്.

യൗസേഫിന്റെയടുക്കൽ മാലാഖ വന്നു പറയുന്നത് യൗസേഫിന് മാനുഷിക കാഴ്ചപ്പാടിൽ ഉൾക്കൊള്ളാവുന്നതിനതീതമാണ്. മറിയാമിനെ ചേർത്തുകൊള്ളുവാനുള്ള കല്പനയെ യൗസേഫ് അനുസരിക്കുന്നു. സ്വന്തം നിലപാടുകൾക്കതീതമായി ദൈവത്തിന്റെ ഹിതം സ്വീകരിക്കുവാൻ പലർക്കും കഴിയാറില്ല. ഇപ്രകാരം ദൈവഹിതത്തെ യുക്തിക്കതീതമായി സ്വീകരിച്ച പൗലൂസിന്റെ ഉദാഹരണമാണ് ശ്ലീഹാവായനയിൽ (ഗലാത്തി 1:11-24) ഉൾക്കൊള്ളിച്ചിരിക്കുന്നത്. "മാംസരക്തങ്ങളോട് ആലോചിക്കയോ എനിക്കു മുമ്പെ അപ്പോസ്തോലന്മാരായവരുടെ അടുക്കൽ പോകയോ ചെയ്യാതെ" (ഗലാ. 1:17) ദൈവിക ദൗത്യത്തെ സ്വീകരിക്കയായിരുന്നു പൗലൂസ് ചെയ്തത്. ❖

# സൺഡേസ്ക്കൂൾ വാർത്തകൾ

**അദ്ധ്യാപക പരിശീലന ക്യാമ്പ്:** എല്ലാ ഭദ്രാസനങ്ങളും വർഷം തോറും ഈ പരിപാടി നടപ്പാക്കുന്നുണ്ട്. കുറഞ്ഞത് മൂന്നു ദിവസമെങ്കിലും നടത്തിയാലേ എന്തെങ്കിലും പ്രയോജനം അതുമൂലം ഉണ്ടാവുകയുള്ളു. ഉൽഘാടന സമ്മേളനവും, സമാപന സമ്മേളനവും ക്യാമ്പിന്റെ പരിമിതമായ സമയത്തിന്റെ ഗണ്യമായ ഭാഗം കവർന്നെടുക്കും. അതുകൊണ്ട് ഉൽഘാടന സമ്മേളനം ഒഴിവാക്കുക.

അദ്ധ്യാപനത്തിന്റെ സാങ്കേതിക വശങ്ങളെപ്പറ്റി വിശദമാക്കുന്ന ഒരു ക്ലാസ്സു നിശ്ചയമായും ഉണ്ടായിരിക്കണം. കമ്യൂണിക്കേഷന്റെ സാങ്കേതിക വശങ്ങൾ ഇന്നു വളരെ പുരോഗതി വരിച്ചിട്ടുണ്ട്. അതു സംബന്ധിച്ചുള്ള അറിവ് നമ്മുടെ അദ്ധ്യാപകർക്കു ലഭ്യമാക്കേണ്ടിയിരിക്കുന്നു. ചില ഭദ്രാസനങ്ങളിൽ നിലവിലുള്ള ടെക്സ്റ്റു ബുക്കുകളെക്കുറിച്ചും, അവയിലെ പാഠങ്ങളെക്കുറിച്ചും വിശദമായ ക്ലാസ്സുകൾ സെമിനാരി അദ്ധ്യാപകരെക്കൊണ്ട് എടുപ്പിക്കുകയുണ്ടായി. ഡിസ്ട്രിക്ട് തലത്തിലുള്ള അദ്ധ്യാപക സമ്മേളനങ്ങളിൽ മാതൃകാ ക്ലാസ്സുകളും മറ്റും ക്രമീകരിക്കാറുണ്ടെന്നു തോന്നുന്നു. അവ വളരെ പ്രയോജനപ്രദവും ആവശ്യമുള്ളതുമാണ്. അദ്ധ്യാപക പരിശീലന ക്ലാസ്സിൽ ഒരു വിഷയം ബാല മനഃശാസ്ത്രം ആയിരിക്കണം. റ്റി. റ്റി. സിയും, ബി. എഡും പാസ്സാക്കിയിട്ടുള്ള അദ്ധ്യാപകർ സണ്ടേസ്ക്കൂൾ പ്രവർത്തനത്തിൽ അധികമില്ല. നമ്മുടെ അദ്ധ്യാപകരിൽ ഭൂരിഭാഗവും, അവരുടെ സാങ്കേതിക പരിജ്ഞാനം കൊണ്ടോ പാണ്ഡിത്യത്തിന്റെ മികവിലോ അല്ല ഈ രംഗത്തു പ്രവർത്തിക്കുന്നത്. അർപ്പണബോധവും, സൺഡേസ്ക്കൂളിനോടുള്ള പ്രതിപത്തിയും മാത്രമാണ് അവർക്കു കൈമുതലായിട്ടുള്ളത്. അവരെ പ്രവർത്തനത്തിനു സജ്ജരാക്കേണ്ട ചുമതല സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിനുണ്ട്.

**പരീക്ഷയ്ക്കുള്ള രജിസ്ട്രേഷൻ**

പത്ത്, പന്ത്രണ്ട് ക്ലാസ്സുകളിലെ വാർഷിക പരീക്ഷയ്ക്ക് രജിസ്റ്റർ ചെയ്യാനുള്ള അവസാന തീയതി സെപ്റ്റംബർ 30 ആയിരുന്നു. അതു കഴിഞ്ഞ് രജിസ്റ്റർ ചെയ്യുന്നതിന് വളരെയേറെ ബുദ്ധിമുട്ടുകൾ ഉള്ളതുകൊണ്ട് തീയതി നിർണ്ണയിച്ച് നേരത്തേ അറിയിച്ചതാണ്. പേരു രജിസ്റ്റർ ചെയ്യുന്നവരിൽ ഒരു നല്ല ശതമാനം പേർ പരീക്ഷ എഴുതാൻ മുന്നോട്ടു വരാറില്ല. സെക്കുലർ സ്ക്കൂളിലെ പഠന സമ്മർദ്ദവും, അവിടുത്തെ പരീക്ഷയുടെ പിരിമുറുക്കവും എല്ലാം ഇതിനു കാരണമാണ്. രക്ഷാ കർത്താക്കളും അതിന് ഒത്താശ ചെയ്യുമ്പോൾ സൺഡേസ്ക്കൂൾ പരീക്ഷ അവഗണിക്കപ്പെടുകയാണ്. അദ്ധ്യാപകർ കുട്ടികളെ നേരിട്ടു കണ്ട് പ്രോത്സാഹിപ്പിക്കുകയും, പഠന സഹായം നൽകുകയും ചെയ്യുമെങ്കിൽ ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്ന കൊഴിച്ചിൽ കുറെയൊക്കെ പരിഹരിക്കാം.

**കലണ്ടറും ഡയറിയും:** എല്ലാ അദ്ധ്യാപകർക്കും കലണ്ടറും ഹെഡ്മാസ്റ്റേഴ്സിന് കൂടുതലായി ഡയറിയും കൊടുക്കുവാൻ തീരുമാനിച്ചിട്ടുണ്ട്. പ്രതിഫലമൊന്നും ഇച്ഛിക്കാതെ ആത്മാർത്ഥ സേവനം ചെയ്യുന്നതിനുള്ള ഒരു അംഗീകാരവും, പ്രോത്സാഹനവുമായിട്ടാണ് ഇവ നൽകപ്പെടുന്നത്. ആദ്യമൊക്കെ കലണ്ടർ വിലയ്ക്കു വിൽക്കുകയായിരുന്നു. ഇപ്പോൾ സൗജന്യമായി അദ്ധ്യാപർക്കു നൽകുകയാണ്. കലണ്ടർ, ഡയറി എന്നിവകൾക്കായി ഏകദേശം മുക്കാൽ ലക്ഷം രൂപാ കേന്ദ്രത്തിനു ചെലവുണ്ട്. ധ്യാന കേന്ദ്രം നിർമ്മിതിയിൽ ഏർപ്പെട്ടിരിക്കുന്നതുകൊണ്ട് വമ്പിച്ച സാമ്പത്തിക ബാദ്ധ്യതനിലിവിലുണ്ടായിട്ടും, ഇവ ലഭ്യമാക്കുവാൻ നിശ്ചയിച്ചത് പ്രവർത്തകരെ പ്രോത്സാഹിപ്പിക്കുവാൻ വേണ്ടിയാണ്.

സൺഡേസ്ക്കൂൾ ദിനപ്പിരിവിലെ (പെന്തിക്കോസ്തി ഞായറാഴ്ചത്തെ) കാണിക്കയും, കവർപ്പിരിവും ഓരോ സൺഡേസ്ക്കൂളും മെച്ചപ്പെടുത്തിയാൽ പ്രയാസമുണ്ടാകയില്ല. അതിനുള്ള ശ്രമം പലയിടത്തും ഇല്ലെന്നുള്ളതാണ് അനുഭവത്തിൽ നിന്നു തെളിയുന്നത്. ഈ വർഷം ഒ. വി. ബി. എസിന്റെയും, സൺഡേസ്ക്കൂളിന്റെയും പാഠ പുസ്തകങ്ങൾ, മലയാളത്തിലും ഇംഗ്ലീഷിലുമുള്ളവ അച്ചടിക്കുവാനുണ്ട്. ഭീമമായ ഒരു സംഖ്യ അതിനു മുടക്കിയേ മതിയാവൂ. ഗൾഫിലുള്ള സൺഡേസ്ക്കൂളുകളും ഇടവകകളും സന്തോഷപൂർവ്വം പിരിവുകാര്യത്തിൽ സഹകരിക്കുന്നതാണ് പ്രയാസം കൂടാതെ മുമ്പോട്ടു പോകുവാൻ ഞങ്ങളെ സഹായിക്കുന്നത്. അവരോടുള്ള നന്ദി പ്രത്യേകം അറിയിക്കുന്നു.

ആശംസകളോടെ

**ഫാ. റ്റി. ജെ. ജോഷ്വ**

**വായനക്കാരുടെ കത്തുകൾ....** *2-ാം പേജിൽ നിന്നു തുടർച്ച*

സഭാ നേതൃത്വത്തിൽ നിന്ന് ഉണ്ടായാൽ അത് ഇടയനില്ലാതെ അലയുന്ന നൂറുകണക്കിന് വിശ്വാസികൾക്ക് ആശ്വാസമായിരിക്കും. ഇരുപത്, മുപ്പത് കുടുംബങ്ങൾ താമസിക്കുന്ന സ്ഥലങ്ങളിൽ ഇടവക രൂപീകരിച്ച് അതിന് നേതൃത്വം കൊടുക്കാൻ കഴിവുള്ള വൈദികരെ സ്ഥിരമായി നിയമിക്കണം ആഫ്രിക്കൻ രാജ്യങ്ങളായ S. Africa, Lesotho, Botswana, Zambia, Kenya. തുടങ്ങിയ രാജ്യങ്ങളിൽ ഉൾപ്പെടുത്തി ഭദ്രാസനം രൂപീകരിച്ച് അതിന്റെ നേതൃത്വം വഹിക്കാൻ ഭദ്രാസന മെത്രാപ്പോലീത്താ ഉണ്ടാവണം. മറ്റു സഭകൾക്ക് ഉള്ളതുപോലെ African Affairs-നു വേണ്ടി പ്രതിനിധികൾ കേന്ദ്രത്തിൽ ഉണ്ടായാൽ ഇരുൾ അടഞ്ഞ ഈ ഭൂഖണ്ഡത്തിന് അല്പം വെളിച്ചം വീശാൻ നമുക്ക് കഴിഞ്ഞേക്കും.

പുതിയ സംവിധാനങ്ങൾ ഉണ്ടാകുമ്പോൾ പല പ്രശ്നങ്ങളും, പ്രയാസങ്ങളും അഭിമുഖീകരിക്കേണ്ടിവന്നേക്കാം. എന്തായാലും ചോർന്നു പോകുന്ന സഭാ വിശ്വാസത്തെ സഭാ മക്കളിൽ പിടിച്ചു നിർത്താൻ ഒരു ശ്രദ്ധേയമായ നീക്കം സഭാ കേന്ദ്രത്തിൽ നിന്ന് ഉണ്ടായാൽ തീർച്ചയായും അതിന് ആവേശകരമായ സ്വീകരണം മറുനാട്ടിലെ സഭാ മക്കൾ നല്കുമെന്നതിന് സംശയമില്ല.

**ടി. ജോർജ്ജ്, തൈക്കൂട്ടത്തിൽ,**
**സൗത്താഫ്രിക്ക**



# The Veneration of a Great Saint

*Prof. E. J. John*

The history of Malankara Orthodox Church which traces its origin to as far back as AD 52 when St. Thomas, one of the disciples of Jesus Christ came to India and established christianity here, speaks of several marvellous examples of noble lives which witness convincingly to the truth of christian teaching and to its divine origin. An exceedingly outstanding illustration of such a lofty and holy image of a true christian life - a pious life filled with grace and great acts pleasing unto God.- is in the person of Metropolitan Geevarghese Mar Gregorios of blessed memory.

He was a successful steward of the mysteries of God and a good shepherd who guided the flock to"live soberly, righteously and godly in this present world". His memory has indeed become everlasting. His life was so wonderful and noted for spiritual qualities,humility, meekness, love for and mercy towards the people especially the poor and down trodden.

His great vision and remarkable wisdom could provide eminent leadership and guidance to the church at a critical period. His multifaceted activities in various spheres especially in the field of education and social service were highly appreciated. No doubt his life and teachings continue to be an inspiration for many who come to his tomb trusting in the prayerful help and intercession of the Saint.

All roads were leading to Parumala on 2nd November 1902.

Metropolitan Geevarghese Mar Gregorios breathed his last at Parumala Seminary on that day at the age of 54. The spirit of the Holy one was committed into the hands of the Heavenly Father. The bells of Parumala Seminary sang the wailing tune and carried the message across river Pamba to the people of this country.

'Parumala Kochu Thirumeni' as he is popularly known was a Metropolitan of the Malankara Orthodox Church, but today he is a Saint par excellence of all people and his blessed memory will live for ever. Even now on 2nd November every year all roads lead to Parumala on the occasion of the death anniversary of the Saint. He will be remembered for all generations to come.

He was a Good Shepherd whose activities reflected the glory of God,in his brief span of life on this earth. He could give a new meaning and message of spiritual leadership. He made it clear that our earthly life although limited in time is exceptionally valuable and especially important as a gift of God which we must use for the good of our soul and the benefit of our neighbour. One could say without hesitation that God's corn which the Saint of eternal memory sowed so abundantly grew and continues to grow and bear fruit. His twin weapons of prayer and action were the two beacon lights which could penetrate deep into the society for the benefit of the people. His actions did reflect not only a vertical dimension but also a horizontal one. His spiritual personality was formed outside the artificial conditions and situations of social life, his heart was pure, his intentions were always kind, and he was never arrogant or proud, he had nothing to seek from others, nor had he any reason to pose before people. His outward manner perfectly matched his inner spirit, he was a forthright honest, sincere, loving and benevolent pastor.

His moral character was that of a man of deeds, labour and endeavour always prepared to face deprivation, was long-suffering, unflaggingly strict towards himself and ceaselessly active. His life was clearly marked by humility and service to humanity.

His bright personality and tireless activity as a Metropolitan have an intransient significance. He possessed all the qualities expected of a spiritual leader in the real sense.

He was a man of wisdom. When called upon to perform administrative duties in the Dioceses he showed his special abilities in that respect. In fact he had the responsibility of three southern Dioceses, Niranam, Thumpamon and Kollam,

covering the whole of southern parts of Travancore at that time. He had proper command and control of the people around him, and was able to lead them in the right path. He was in constant touch with what was happening in the world around and was not one who had got his head in the sand.

He was a man of prayer. He was able to take time to pray with others and also pray for others. He was able to bring home to the faithful the importance of a prayerful life. According to him "prayer is the inspiration of childhood, the refuge of youth and peace during old age. Prayer helps education to cultivate truth, morality, faith, devotion and mutual respect among people. Prayer is in many ways the golden chain that binds this world to the feet of God".

He was a man of the Word of God. He had a thorough knowledge of the Word of God and was able to give necessary answers to the problems confronting the people. He was able to give necessary guidance and directions to the people to lead a good life and produce a community to live in peace, harmony and in praise of God.

He was a man of hope. He was always optimistic and hopeful that God can bring out good from any misfortune, provided we co-operate with Him. He was able to look forward and even beyond this world. He believed that "if in this world only we have hope in God, we are of all men most miserable". He was also not prepared to make any compromise with the immediate challenges at the cost of ultimate goal.

He was always a man growing in the image of God. He was a true representative of God on earth and one who always tried to reach perfection.There was no contradiction between his actions and words, rather his precept and practice. He was able to demonstrate by his own life the importance of adhering to certain values in life.

He was a man of love. He showed to the world that a leader has to be a man of goodwill. His idea was that we should not only let others live but also help others to live an abundant life. His activites were not limited to the walls of the churches but he was able to convey the word of Christ's love to the poor and needy calling for love, kindness, benevolence, charity and social service.

He was a man of vision. He showed that service to the society is not possible unless you have a vision in life, and that the reason why we find discipline hard and service difficult is because we have no vision. He was able to see ahead the problems likely to arise in future and made efforts to find solutions well in time. His concept was that God is not wanting men of great talents alone, but men who have vision and are ready to be instruments in His hands, and demonstrate the greatness of God.

He was a great social reformer in the last quarter of the nineteenth century. He could raise his vioce against untouchability and other evils in the society. He was not a si-

## Holistic God

## Triun God: Eternal Reality, Holy Love

1. Whom do all living people Worship;...........Triune God - Eternal Reality, Holy Love
2. Who answers the prayers offered to idols?........Triune God, ...... Eternal Reality, Holy Love
3. Who did create the Great Big Bang?..........Triune God.....Eternal Reality, Holy Love
4. Who does Combine Essence, Intelligence and Bliss?.......Triune God.....Eternal Reality, Holy Love
5. Who is Advaitha, Uniting, Brahma, Vishnu and Shiva......Triune God..... Eternal Reality, Holy Love
6. Who is the Social God worshiped by Hindu, Christian, Muslim World?.....Triune God, Eternal Reality, Holy Love
7. Who did create the Rishis, Authors of the Vedas?.......Triune God........Eternal Reality, Holy Love.
8. In whome is the Dialectical Tri-unity of Thesis, Antithesis and Synthesis?.....Triune God......Eternal Reality, Holy Love.
9. Who will convert the fallen world to the Kingdom of God?.......Triune God.....Eternal Reality, Holy Love
10. In whome is the absolute unity of the eternal Father, Son and Holy Spirit?....... Triune God......Eternal Reality, Holy Love.

This is an English translation of a Malayalam Poem compossed by Metropolitan Dr. Geevarghese Mar Osthathios

**Metropolitan Dr. Geevarghese Mar Osthathios**

# Samuel Kobia Elected New WCC General Secretary



On 28 August the central committee elected Rev. Dr Samuel Kobia as the new general secretary of the World Council of Churches (WCC). Currently WCC special representative for Africa, Kobia will succeed Rev. Dr Konrad Raiser, and will take office in January 2004.

In his acceptance speech, Kobia said that the Council's primary purpose as a fellowship of churches is "to call one another to visible unity in one faith and one eucharistic fellowship, and to advance that unity so that the world may believe". To do that, member churches must not only work together, but also be seen to be working together. "Working together and walking together will help us stay together," he said; for Kobia, this is "a spiritual journey". Quoting an African saying, he suggested, "If you want to walk fast, walk alone. Bur if you want to go far, walk together with others."

Asked whether he intends to bring any specifically African qualities to his new task, Kobia highlighted "the ability to celebrate life in the midst of death, and the capacity to hope in .a situation that looks hopeless". On what he will change in the way the WCC central committee operates, Kobia evoked his support for a "consultative, participative, listening approach".

In interviews to the media, Kobia outlined three major priorities for the WCC in the years ahead. In addition to the emphasis on "working together", he highlighted that "how to respond to a world that is becoming increasingly violent" is one of the big challenges facing the WCC. He intends to build on the work of the WCC Decade to Overcome Violence 2001-10, as well as on his own past peace-building efforts in Sudan and the Great Lakes region.

The third major concern for the WCC in the coming years, Kobia said, is inter-religious dialogue. While the 20th century was dominated by ideology, the 21st may well be dominated by the "politics of identity", and "many people define their identity in a religious way". He suggested that all religions must use their faith to "bring tolerance among people of different faiths and backgrounds, and in reconciliation and healing".

Born in Kenya in 1947, Kobia is an ordained minister in the Methodist Church in Kenya. He and his wife Ruth have two daughters and two sons. He was responsible for the WCC Urban Rural Mission desk from 1978-84, and headed the National Council of Churches of Kenya from 1987-93. He helped reorganize the Zimbabwe Christian Council after independence, chaired peace talks for Sudan in 1991, and in 1992 chaired Kenya's National Election Monitoring Unit. He returned to Geneva in 1993 to become executive director of the WCC's Justice, Peace and Creation unit. He is the author of books dealing with social and theological issues in Kenya, and on the future of Africa.



lent spectactor of what was happening around. The speech he delivered at Parumala Seminary on his return from pilgrimage to Holy Land is a masterpiece, known as "Bhakthavachanam". In that he wanted to make the people aware of their duties and responsibilities to the society.

"A lot of pepople in our country are poor and ignorant, doing hard labour and living sinful lives. People like Pulayas who are castigated as low castes have no freedom to travel on public road, or approach high caste people. It is our bounden duty to create in them true faith in God, put an end to their hardships in life and deliver them from sins by removing their ignorance".

*Fifth Death Anniversary*
*November 14, 2003*

*In Everloving Memory of*

**MRS. MARY ZACHARIAH**

June 26, 1906



Nov. 14, 1998

*" I have fought the good fight, I have finished the race,*
*I have kept the faith, Now there is in store*
*for me the crown of righteousness, which the Lord*
*will award to me on that day"'* 2 Timo 4:7,8

BABOO / BABY, CHARLIE / SARO, ALEX / PREMA
GRANDCHILDREN & GREAT GRAND CHILDREN

**MannilZach Bhavan**
**Thekkemala**
**Kozhencherry**

# Should Dara Sigh be executed

Dr. Geevarghese Mar Osthathios, Metropolitan

Almost all the readers of newspapers (23rd Sept. 2003) are unanimous in saying that the judgement of judge Mahendranath Patnaik was very apt. If any body is worthy to receive a capital punishment in India, it is Dara Singh. The execution of Australian Missionary Graham Stanes and his two sons (Timothy and Philip), while they were sleeping in a van on September 22nd, 1999 was most ruel. "Mangalam" reported that he was "an embodiment of devil" 'Deshabhimani' reported that the judgement was a "Worthy retort to Sangh Parivar". Possibly Sangh Parivar made Dara singh, a real fanatic, who wanted to save Hinduism by killing Muslum and Christians, belonging to minority community. Those who studies Hinduism in depth will agree that Hinduism believes in 'Advaita'. It does not teach to kill any one to save sanatana Hinduism.

Only two persons said that Dara Singh should not be executed. One was John Stanes, the elder brother of Graham Stanes, the other person was Dara Singh's mother, who said that "he didn't kill even an ant while a boy" and he could never be a murderer. Gladys Stanes said that she had forgiven Dara Singh and did not file any suit against him, but the court judgement should be honored in any domocracy, and she wouldn't interfere in it.

There are many countries where capital punishment if forbidden. Some States in U.S.A. also do not allow capital punishment. In Africa there are countries, which allow capital punishment and others, which permit it. It is argued that whereever capital punishment is forebidden there are more murders than the states where it is allowed. Hinduism, which teaches "Kama, Karma, Karmaphala and Punarjanma" also teaches grace. Jesus Christ-who revealed the love of God asontological is the only one who taught and practised the love of enemies in life and death. "You have heard that of old time, thou shalt not kill and whoseoever shall kill shall be in danger of the judgement. But I say unto you that whosoever is angry his brother shall be in danger of the judgement and whosoever shall say to his brother, Raca shall be in danger of the council, but whosoever shall say, thou fool shall be in danger of the hell fire" (St. Mathew 5: 21-22). Again Christ taught, "ye have heard thou shalt love thy neighbor, and hate your enemy. But I say unto you, love your enemies, bless them that curse you" (St. Mathew: 5,43-44).

If Jesus Christ live today he is likely to forbid capital punishment. We can never predict that Dara Singh will repent and start a new life by loving enemies, if execution is changed to life imprisonment. But real lovers don't think of the consequences but fogive sevently times seven for the joy of forgiving. Hence though Dara Singh was the worst criminal who misunderstood Hinduism like Bin Laden who misunderstood the real techings of Islam and destroyed the double trade centers of New York due to his religious fundamentalism.

Terrorism can't be defeated by terrorism but love alone can defeat terrorism. Matha Amruthanandhamayi has a message of universal love, which was taught by Christ two thousand years ago. All religious teach love and do not ask to commit murder. Political world powers also should use the weapon of love instead of bombs and should save th money of nuclear warfare to show the divine love to the poor of the world. The third millennium needs one religion of love uniting may religions of many faiths into one loving fellowship. If capital punishment is forbidden in India, Dara Singh will not be executed.

This suggestions may seem utopian idealism. But the alternative makes the present world a hell. All nations including U.S.A. and U.K. should strengthen U.N.O. and allow it to have a police force to prevent war in any part of the world. This writer's small book *'ONE RELIGION OF LOVE'* (Price-Rs. 90, C.S.S., Thiruvalla, Kerala) ask for a United Religious Organization to share love without giving up their own faith as Kumaranasan, the famous Malayalam poet sang 'love is the one essence of the earth' (Snehamanu Akhila Saramoozhiyil).

Should Dara Singh be executed? The answer of Gladys Stanes also must be same as that of John Stanes. The christian Churches also must say that the Supreme Court of India reduce his execution to life imprisonment. All must pray his repentance and new life. Let the will of God be done.

# മലങ്കരസഭ വാർത്തകൾ

## മാർ ദിവന്നാസിയോസിനെ അനുസ്മരിച്ചു

കുന്നംകുളം:- ആർത്താറ്റ് കുന്നംകുളം മഹാ ഇടവകയിലെ ഓർത്തഡോക്സ് സിറിയൻ പ്രോഗ്രസീവ് പാർട്ടിയുടെയും എം.ജെ.ഡി. സ്കൂൾ ഭരണ സമിതിയുടെയും ആഭിമുഖ്യത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ മെത്രാപ്പോലീത്തായുടെ 95-ാം അനുസ്മരണ സമ്മേളനം പുലിക്കോട്ടിൽ ജോസഫ് കോർഎപ്പിസ്ക്കോപ്പ ഉദ്ഘാടനം ചെയ്തു. ഉല്ലാസ് കെ. അമ്പ്രയിൽ അധ്യക്ഷത വഹിച്ചു. ഫാ. ഗീവർഗീസ് കൊള്ളന്നൂർ, ഫാ. അലക്സ് ചക്കാലയ്ക്കൽ, ഫാ. ജോൺ ഉറുപ്പിൽ എന്നിവർ അനുസ്മരണ പ്രഭാഷണം നടത്തി. എം.ജെ.ഡി. സ്കൂൾ മാനേജർ ടി. എം. സൈമൺ പുസ്തകം പ്രകാശനം ചെയ്തു. എഡ്വി സഖറിയ, പി. കെ. കൊച്ചുമാത്തു, സി.ഐ. ബേബി എന്നിവർ പ്രസംഗിച്ചു.

## കാലഘട്ടത്തിന്റെ വെല്ലുവിളികളെ കാലോചിതമായി നേരിടണം – മാർ ഐറേനിയോസ്

ബാംഗ്ലൂർ:- കാലഘട്ടത്തിന്റെ കർത്തവ്യങ്ങളെയും വെല്ലുവിളികളെയും കാലോചിതമായി സഭയും സമൂഹവും നേരിടണമെന്ന് മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്ത അഭി. യാക്കൂബ് മാർ ഐറേനിയോസ് പ്രസ്താവിച്ചു. ഓർത്തഡോക്സ് സഭാ മിഷൻ ബോർഡിന്റെ കീഴിൽ എയിഡ്സ് രോഗികളുടെ കുട്ടികൾക്കു വേണ്ടിയുള്ള ദയാഭവനിലേയ്ക്ക് കുട്ടികളെ പ്രവേശിപ്പിച്ചുകൊണ്ട് സംസാരിക്കുകയായിരുന്നു.

റവ. ഫാ. ഫിലിപ്പോസ് കോർ എപ്പിസ്ക്കോപ്പ അദ്ധ്യക്ഷത വഹിച്ചു. വെരി. റവ. യൂഹാനോൻ റമ്പാൻ സ്വാഗതം പറഞ്ഞു. ആശംസകൾ അർപ്പിച്ചുകൊണ്ട് റവ. എബ്രഹാം മാരേട്ട് കോർഎപ്പിസ്ക്കോപ്പ, ഡോ. ഗ്ലോറി അലക്സാണ്ടർ, ശ്രീമതി ലീലാമതി, ദയാനന്ദ് എന്നിവർ സംസാരിച്ചു. ദയാഭവൻ മാനേജർ ഫാ. ജിനേഷ് വർക്കി നന്ദി രേഖപ്പെടുത്തി.

## "മാർതോമ്മാ ദീവന്നാസിയോസ് മെമ്മോറിയൽ" മത്സരങ്ങൾ നവംബർ 25 ന്

മാർതോമ്മാ ദീവന്നാസിയോസ് മെമ്മോറിയൽ" മത്സരങ്ങൾ നവംബർ മാസം 25-ാം തീയതി ചൊവ്വാഴ്ച പത്തുമണി മുതൽ ആരംഭിക്കും. കൂടുതൽ വിവരങ്ങൾക്ക് ഫാ. സ്ലീബാ കെ. എബ്രഹാം, മൗണ്ട് താബോർ ദയറ, പത്തനാപുരം പി. ഒ., ഫോൺ: 0475 – 2355443

## വിതരണം ചെയ്തു

പി. എം. ജി. എം. ചാരിറ്റബിൾ സൊസൈറ്റി ഓഫ് കുവൈറ്റ് ഓർത്തഡോക്സ് പാരീഷിന്റെ വക തയ്യൽ പരിശീലന കേന്ദ്രത്തിൽ 2002-2003 ലെ മികച്ച വിദ്യാർത്ഥിനികൾക്കുള്ള തയ്യൽ മെഷീൻ വൈസ് പ്രസിഡന്റ് ശ്രീ. കെ. സി. കുര്യൻ വിതരണം ചെയ്തു.

## സമ്മാനാർഹർ



റിച്ചാർഡ് സ്ക്കറിയ: ജംഷഡ്പൂരിൽ വച്ച് ഈയിടെ നടന്ന സീനിയർ നാഷണൽ അത്‌ലറ്റിക് മീറ്റിൽ 400 മീറ്റർ റിലേയിൽ സ്വർണ്ണം നേടിയ ടീം അംഗമാണ്. ചിറ്റൂർ ഗവ. കോളേജിൽ ജോഗ്രഫി എം. എ. മൂന്നാം സെമസ്റ്റർ വിദ്യാർത്ഥി. തൃശൂർ ഭദ്രാസനത്തിൽ നെല്ലേപ്പള്ളി സെന്റ് ജോൺസ് ഇടവകയിലെ അല്ലക്കുഴ സ്ക്കറിയയുടെയും മിനിയുടെയും മകൻ.



ജസ്റ്റിൻ മാത്യു: സബ് ജൂണിയർ വോളിബോൾ മത്സരങ്ങൾക്ക് നാഷണൽ ലെവലിൽ കളിക്കുന്ന കേരള ടീമിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. കഴിഞ്ഞ വർഷം പാലക്കാട് ജില്ലയിൽ നിന്നും കേരള ടീമിൽ അംഗമായിരുന്നു. സ്റ്റേറ്റ് തലത്തിൽ കളിച്ച് വിജയിച്ചിട്ടുണ്ട്. പുതുപ്പാടി മാർ ബസേലിയോസ് ഇംഗ്ലീഷ് മീഡിയം സ്കൂൾ 10-ാം ക്ലാസ്സ് വിദ്യാർത്ഥിയും സഭാ മാനേജിംഗ് കമ്മറ്റി അംഗമായ പുതുശ്ശേരിൽ മാത്യു ജയ്ക്കബ് അച്ചന്റെയും (തൃശൂർ ഭദ്രാസനം) പുതുപ്പാടി എം.ജി.എം. സ്കൂൾ അദ്ധ്യാപിക ജാൻസി മാത്യുവിന്റെയും പുത്രൻ.

## യുവജന പ്രസ്ഥാനം സ്വന്തം ആസ്ഥാനത്തിലേക്ക്

കോട്ടയം: ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ കോട്ടയം പഴയസെമിനാരി റോഡിലുള്ള സെന്റ് തോമസ് ഭവൻ, ഓർത്തഡോക്സ് യൂത്ത് സെന്ററിന്റെ താൽക്കാലിക കൂദാശ നവംബർ 16-ന് നടക്കും. പ്രസ്ഥാനത്തിന്റെ കേന്ദ്ര ഓഫീസായ ഈ സ്ഥാപനത്തിന്റെ അഡ്രസ്സ് **സെന്റ് തോമസ് ഭവൻ, ഓർത്തഡോക്സ് യൂത്ത് സെന്റർ, പഴയ സെമിനാരി റോഡ്, ചുങ്കം, കോട്ടയം-686001.**

## മാർ തെയോഫിലോസ് വനിതാ സെന്ററും ഹോസ്റ്റലും ഉദ്ഘാടനം ചെയ്തു

മുംബൈ:- ബോംബെ ഭദ്രാസന മർത്തമറിയം വനിതാ സമാജം ഡോംബിവ്‌ലിയിൽ പുതുതായി നിർമ്മിച്ച ഡോ. മാർ തെയോഫിലോസ് മെമ്മോറിയൽ ചാരിറ്റബിൾ വനിതാ സെന്ററും-വർക്കിംഗ് വിമൻസ് ഹോസ്റ്റലും, ഇടവക മെത്രാപ്പോലീത്താ, ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി ഉദ്ഘാടനം ചെയ്തു.

ഫാ. യൗനാൻ മുളമൂട്ടിൽ, ഫാ. പി. ജെ. ജെയിംസ്, പ്രൊഫ. മറിയാമ്മ അലക്സാണ്ടർ എന്നിവരും പ്രസംഗിച്ചു. ഡോ. സൂസി മാത്യു (വിമൻസ് വൈസ് പ്രസിഡന്റ്) സ്വാഗതവും, ഗ്രേസി മാത്യൂസ് (ജനറൽ സെക്രട്ടറി) കൃതജ്ഞതയും പ്രകാശിപ്പിച്ചു. സെന്ററിന്റെ ധനശേഖരണാർത്ഥം പ്രസിദ്ധപ്പെടുത്തിയ മർത്തമറിയം വനിതാ സമാജം സ്മരണിക, ചീഫ് എഡിറ്റർ ഫാ. യൗനാൻ മുളമൂട്ടിലിനു നൽകിക്കൊണ്ട് മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു.

## മണലടി കിഴക്കേറ്റത്ത് യാക്കോബ് കോർ എപ്പിസ്ക്കോപ്പാ അനുസ്മരണം



കാരയ്ക്കൽ ദേശത്തിന്റെ കനക കാന്തിയായിരുന്ന വെരി. റവ. യാക്കോബ് കോർ എപ്പിസ്ക്കോപ്പായുടെ 85-ാം ചരമവാർഷികം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് ഉദ്ഘാടനം ചെയ്തു. വല്യച്ചന്റെ ഛായാചിത്രം അനാഛാദനം ചെയ്യുകയും ചെയ്തു.

സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ മുഖ്യ പ്രഭാഷണം നടത്തി.

യാക്കോബ് കോർ എപ്പിസ്ക്കോപ്പാ ഫൗണ്ടേഷൻ ഉത്ഘാടനം അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് നിർവഹിച്ചു. വല്യച്ചനിൽ നിന്നും വിശുദ്ധമാമോദീസാ സ്വീകരിച്ചവരായ പി. സി. ഏബ്രഹാം തെക്കേപ്പുരയ്ക്കൽ, തോമസ് വർഗ്ഗീസ് അമ്പല്ലൂർ, ഇ. എം. വർക്കി വാലയിൽ എന്നിവരെ മെത്രാപ്പോലീത്താ പൊന്നാട അണിയിച്ച് ആദരിച്ചു. ഫൗണ്ടേഷൻ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചു കൊണ്ട് ഈ നാമത്തിൽ നിർമ്മിച്ചു നൽകിയ ആദ്യവീടിന്റെ താക്കോൽ ശ്രീ. തങ്കച്ചൻ കാനേകാടിന് നൽകിക്കൊണ്ട് അഭി. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് നിർവഹിച്ചു.

ഇടവക വികാരി ഫാ. ഫിലിപ്പ് തോമസ്, മുൻ വികാരി ഫാ. ജോർജ്ജ് ജേക്കബ് തച്ചേടത്ത്, ഫാ. ചെറിയാൻ രാമനാലിൽ, ഫാ. വർഗ്ഗീസ് തോമസ് അമ്പല്ലൂർ, പെരങ്ങര പഞ്ചായത്ത് പ്രസിഡന്റ് ശ്രീ സാം ഈപ്പൻ, ഇടവക ട്രസ്റ്റി ശ്രീ. ജേക്കബ് തോമസ് തെക്കേപുരയ്ക്കൽ മണലടി കുടുംബയോഗം പ്രസിഡന്റ് വാഴപ്പറമ്പിൽ വി. കെ. തോമസ്, ഫൗണ്ടേഷൻ പ്രസിഡന്റ് കെ. വി. സഖറിയ, മാത്യു സഖറിയ പൊലിയാറ എന്നിവർ ആശംസാ പ്രസംഗവും നടത്തി. റവ. ഫാ. ജേക്കബ് തോമസ് കാരയ്ക്കൽ കൃതജ്ഞത അർപ്പിച്ചു.

### ദിവ്യശ്രീ. യാക്കോബ് കോർ എപ്പിസ്ക്കോപ്പാ



തിരുവല്ല കാരയ്ക്കൽ കിഴക്കേയറ്റത്ത് വീട്ടിൽ ഇരുപ്പട്ട് - അന്നമ്മ ദമ്പതികളുടെ തൃതീയ പുത്രനായി ജനനം. പരിശുദ്ധ പരുമലതിരുമേനയുടെ ശിഷ്യനായി പരുമല തിരുമേനിയിൽ നിന്നും പട്ടമേറ്റു. കാരയ്ക്കൽ ഇടവകയുടെ വികാരിയായി പ്രവർത്തിച്ചു. ജാതിമതഭേദമെന്യേ എവർക്കും ആദരണീയനായിരുന്നു. 'പള്ളീലപ്പൻ' എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. നലാപ്തുവർഷക്കാലം കാരയ്ക്കൽ സെന്റ് ജോർജ്ജ് ദേവാലയത്തിന്റെ വികാരിയായി സേവനമനുഷ്ഠിച്ച അച്ചൻ 1918 ഫെബ്രു. 14-ാം തീയതി ഇഹലോകവാസം വെടിഞ്ഞു. കാരയ്ക്കൽ ദേശത്തിന്റെ മധ്യസ്ഥനായി യാക്കോബ് കോർഎപ്പിസ്കോപ്പായെ നാനാജാതി മതസ്ഥർ കരുതുന്നു.

## റെനി എബ്രഹാം നിര്യാതനായി



അബാൻ ഗ്രൂപ്പ് കമ്പനികളുടെ ചെയർമാനും, മാനേജിംഗ് ഡയറക്ടറും, സഭാ മാനേജിംഗ് കമ്മറ്റി മെമ്പറും, ചെന്നൈയിലെ പ്രമുഖ സാമൂഹ്യ പ്രവർത്തകനുമായ പത്തനംതിട്ട ബുധനികുന്നേൽ എം. എ. ഏബ്രഹാമിന്റെയും സാലി ഏബ്രഹാമിന്റെയും ദ്വിതീയ പുത്രനും, അബാൻ കൺസ്ട്രക്ഷൻ മാനേജിംഗ് ഡയറക്ടറും അബാൻ ഗ്രൂപ്പ് കമ്പനികളുടെ ഡയറക്ടറുമായ റെനി ഏബ്രഹാം (34) ചെന്നൈയിലുള്ള സ്വവസതിയിൽ ഒക്ടോബർ 5-ാം തീയതി രാവിലെ 3.30-ന് ഹൃദയാഘാതം മൂലം നിര്യാതനായി.

ശവസംസ്ക്കാരം 6-ാം തീയതി വൈകുന്നേരം സ്വവസതിയിലെ ശുശ്രൂഷകൾക്ക് ശേഷം കിൽപാക് സെമിത്തേരിയിൽ മെത്രാപ്പോലീത്തന്മാരായ ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ് എന്നിവരുടെ നേതൃത്വത്തിലും അനേകം വൈദികരുടെ സഹകരണത്തിലും നടത്തി.

## സപ്തതി സമ്മേളനം



വെരി. റവ. കെ. ഐ. ഫിലിപ്പ് റമ്പാൻ

**ഹൈദരാബാദ്:** മിഷൻ ബോർഡു ഡയറക്ടർ കെ. ഐ. ഫിലിപ്പു റമ്പാച്ചന്റെ സപ്തതി സ്മാരക സ്തോത്ര സമർപ്പണ സമ്മേളനം നവം. 16 നാലു മണിക്കു ഹൈദ്രബാദ് കത്തീഡ്രലിൽ വച്ചു ഡോ. യാക്കോബു മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ നടത്തുന്നതാണ്. കെ. കുമാർ രചിച്ചതും കെ. വി. മാമ്മൻ പരിഷ്കരിച്ചു എഡിറ്റു ചെയ്തതുമായ "യാച്ചാരത്തെ ഫിലിപ്പു റമ്പാച്ചൻ: ബാലഗ്രാമിന്റെ മുഖ്യ ശില്പി" എന്ന സ്മാരക ഗ്രന്ഥം മെത്രാപ്പോലീത്താ പ്രകാശനം ചെയ്യും.

## സെമിനാരി പ്രവേശനം

നാഗപ്പൂർ സെ. തോമസ് ഓർത്തഡോക്സ് സെമിനാരി 2004 ബാച്ചിലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. യോഗ്യത: അംഗീകൃത സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദം. അപേക്ഷാഫോറത്തിനും പ്രോസ്പക്ടസിനും 100/- രൂപായുടെ M.O. / D.D. സഹിതം The Principal, St. Thomas Orthodox Seminary, Ubali Road, Brahmani P.O., P.O. Box-27, Nagpur എന്ന വിലാസത്തിൽ അപേക്ഷിക്കുക. പൂരിപ്പിച്ച അപേക്ഷാഫോറം നവംബർ 30-നു മുമ്പു സെമിനാരി ഓഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്.

22-ാം പേജിൽ നിന്നു തുടർച്ച..

കാശമാണോ വിശ്രമസ്ഥലം എന്ന് ഒരു വിധി: ഒടുവിൽ യുഗാന്ത്യത്തിൽ അന്തിമവിധി. മരണം മുതൽ യുഗാന്ത്യം വരെ ആത്മാക്കൾ ഉറങ്ങുകയാണ്. എന്ന് മറ്റൊരു ചിന്ത. ജീവിച്ചിരിക്കുന്നവരുടെ പ്രാർത്ഥന മരിച്ചവരെ സഹായിക്കുമെന്ന് കത്തോലിക്കാ-ഓർത്തഡോക്സ് ചിന്ത: അത് ശരിയല്ലെന്ന് പ്രോട്ടസ്റ്റന്റ് -പെന്തക്കോസ്ത് വിശ്വാസം. മരണം, മരണാന്തരവസ്ഥ, പുനരുത്ഥാനം, യുഗാന്ത്യ വിചാരണ തുടങ്ങിയവ സംബന്ധിച്ച പുതിയ നിയമ ദർശനത്തെ യുഗാന്ത്യം ആസന്നമാണെന്ന ചിന്ത സ്വാധീനിച്ചു. അതുകൊണ്ടു തന്നെ യുക്തിപൂർവ്വമായ ഉത്തരം അന്യമായ അനേകം ചോദ്യങ്ങൾ പുതിയനിയമം ഇക്കാര്യത്തിൽ അവശേഷിപ്പിക്കുന്നുണ്ട്. സഭയുടെ പ്രബോധനാധികാരം കൊണ്ടാണ് ഈ പോരായ്മ നികത്തിവരുന്നത്.

ആ അധികാരത്തെ മാനിക്കുന്ന ഒരു വിശ്വാസിയാണ് ഞാൻ. എന്നാൽ വിശ്വാസത്തിന് പുറത്തെ യുക്തിബോധത്തിൽ പുനർ ജന്മവും, അന്തിമ വിമോചനവും -മോക്ഷം- ആണ് എനിക്ക് ഇഷ്ടപ്പെട്ട ചിന്താധാര.

വാസാംസി ജീർണാനി യഥാ
വിഹായ
നവാനി ഗൃഹ്ണാതി നരോപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യാനാനി സംയാതി നവാനി ദേഹി

എന്നാണ് ഭഗവദ്ഗീത (2:22) പഠിപ്പിക്കുന്നത്. മനുഷ്യൻ എപ്രകാരമാണോ ജീർണ്ണവസ്ത്രങ്ങൾ ഉപേക്ഷിച്ച് പുതിയവ ഉപയോഗിക്കുന്നത് അപ്രകാരം ജീവൻ ഉപയോഗ ശൂന്യങ്ങളായ ദേഹങ്ങളെ വെടിഞ്ഞ് പുതിയ ശരീരങ്ങൾ കൈക്കൊള്ളുന്നു. ഒടുവിൽ സമ്പൂർണ്ണ ശുദ്ധീകരണത്തോടെ മോക്ഷം പ്രാപിക്കുമ്പോൾ ജനിമൃതി ചക്രത്തിൽ നിന്ന് വിമോചനം നേടി ഈശ്വരനിൽ ലയിക്കുന്നു.

ക്രൈസ്തവ ദർശനത്തിലായാലും ഗീതയിലായാലും മരണം ഭയാനകമോ അതിൽത്തന്നെ ഒരു അന്ത്യമോ അല്ല. ആത്മഹത്യയെ സഭയും യജുർവേദവും നിരോധിക്കുന്നുണ്ട്. എങ്കിലും ഒരിക്കലായിട്ടായാലും സോപാന മാർഗ്ഗേണ ആയാലും ഈശ്വര സാക്ഷാത്ക്കാരം എന്ന മനോജ്ഞമായ മണിമന്ദിരത്തിലേക്കാണ് മരണം മനുഷ്യനെ മാടി വിളിക്കുന്നത് എന്ന ചിന്ത ഈശ്വര വിശ്വാസികൾക്ക് ധൈര്യവും പ്രത്യാശയും ആണ് പ്രദാനം ചെയ്യേണ്ടത്.

*(മരണവും അനന്തര ജീവിതവും. കെ. എ. എസക്ക്, ബാംഗ്ലൂർ 2002, എം.ഒ.സി. പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം).*

❖

---

10-ാം പേജിൽ നിന്നു തുടർച്ച..

ങ്ങളും നിറഞ്ഞതാണ്. നമ്മുടെ അസ്തിത്വം ലോകത്തിന്റെ വെളിച്ചമായിരിക്കണം. ക്രിസ്തുവിന്റെ സ്നേഹം, വെളിച്ചം സമൂഹത്തിന് പകർന്നു കൊടുക്കാനാണ് നമ്മെ വിളിച്ചാക്കിയിരിക്കുന്നത്. ഇന്നു നാം നേരിടുന്ന പ്രതിബന്ധങ്ങളെ നാം ക്രിയാത്മകമായി നേരിട്ടില്ലെങ്കിൽ വരും തലമുറ നമ്മുടെ നിഷ്ക്രിയത്വത്തിന്റെ നേർക്കു വിരൽ ചൂണ്ടും ജനാധിപത്യത്തിന്റെ സങ്കീർണ്ണതയിൽക്കൂടിത്തന്നെ അതിനെ തകർക്കാൻ കഴിയുമെന്ന് ഹിറ്റ്ലർ കാണിച്ചുതന്നു. ഇതു ജനാധിപത്യ ഭരണത്തിന്റെ ഒരു പരാധീനതയാണ്.

നിഷ്ക്രിയമായ നിശബ്ദതയിൽനിന്നും നമ്മെത്തന്നെ വിടുവിച്ച് ക്രിയാത്മകതയിലേക്കു (Positive thinking) നമ്മെയും സമൂഹത്തേയും നയിക്കയാണ് നാം സ്വീകരിക്കേണ്ട ആത്മീകത.

❖

# *Favours Received*



## SHIBU PODIYAN & FAMILY

**WASHINGTON. D.C.**

**U.S.A.**

# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479 – 312266, 312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രംകൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038

# 1st DEATH ANNIVERSARY
## 22-11-2003

18.07.1955



22.11.2002

# MRS. SARA THOMAS (KOCHI)
## ERUTHICKAL, THIRUVANANTHAPURAM

"എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും"

ഞങ്ങളുടെ പ്രിയപ്പെട്ട കൊച്ചി/അമ്മ ഞങ്ങളെല്ലാവരെയും വിട്ടുപിരിഞ്ഞ് കർത്താവിന്റെ തിരുസന്നിധിയിൽ എത്തിയിട്ട് 22.11.2003–ന് ഒരു വർഷം തികയുന്നു. സ്മരണകൾ അയവിറക്കിക്കൊണ്ട്, അവിടെ വെച്ച് വീണ്ടും കണ്ടുമുട്ടാമെന്നുള്ള ഉറച്ച വിശ്വാസത്തോടുകൂടി.... പ്രാർത്ഥനകളിൽ ഓർത്തുകൊണ്ട്.......

Thomas Markose (Tommy - *Husband*)
Markose Thomas (Gautham-*Son*)
Mathew Thomas (Anupam-*Son*)

K. C. Mathew (*Father*)
Sara Mathew (*Mother*)
Kollamparambil

& ഇരു കുടുംബങ്ങളിലെയും മറ്റ് എല്ലാ സന്തപ്തംഗങ്ങളും

Kanpur Address - Flat No. 804, Arihant Apartments, Vishnupuri, Kanpur-208002. Tel. 0512 - 2548120 / 3211683

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHICS & CO., MALLAPPALLY. 0473-682260, 784163 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-